# വൈദിക സെമിനാരിയിൽ പുതിയ നിയോഗം



"എന്റെ വൈദികർ എന്നെക്കാൾ പഠിച്ച് മിടുക്കരാകണം. ഉന്നത ബിരുദങ്ങൾ നേടണം" വൈദിക പരിശീലനത്തിനായി ബി എ കഴിഞ്ഞ് എത്തിയ പന്തളം കരിങ്ങാട്ടിൽ ജോൺ തോമസിനോട് 1986 ൽ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് തിരുമേനി പറഞ്ഞു. "ഒരു വർഷം എന്റെ കൂടെ നിൽക്കണം. അതിനു ശേഷമേ സെമിനാരിയിൽ പഠിക്കുവാൻ വിട്ടു" എന്നും പറഞ്ഞു.

പന്തളം അറത്തിൽ സെൻറ് ജോർജ് മഹായിടവക അംഗമായ ജോൺ തോമസ് 1986 ജൂണിൽ ബഥേലിൽ പ്രീ സെമിനാരിയനായി ചേർന്നു. റാന്നി - പെരുനാട് ആശ്രമത്തിലെ പ്രായോഗിക പരിശീലനത്തിന് ശേഷം തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ചു. തിരുമേനി ബറോഡായിൽ പോകുമ്പോൾ പരുമല സെമിനാരിയിൽ താമസിപ്പിക്കും. ഇക്കാലത്ത് അത്താനാസിയോസ് തിരുമേനിയോടൊപ്പം ഇന്ത്യയിലെ വിവിധ സ്ഥലങ്ങൾ സന്ദർശിച്ചു. ഒരോ യാത്രയിലും വിജ്ഞാന വിഭവങ്ങളും അനുഭവപാഠങ്ങളും പുത്തൻ കാഴ്ചപ്പാടുകളും പങ്കിട്ടു നൽകി. കൂടെ സഞ്ചരിക്കുന്നവർക്കിത് ഹൃദ്യമായ അനുഭവമായിരുന്നു.

ഓർത്തഡോക്സ് സെമിനാരിയിൽ ചെങ്ങന്നൂർ ഭദ്രാസനത്തിനു വേണ്ടി ആദ്യം പഠിപ്പിക്കാൻ വിട്ട വിദ്യാർത്ഥികളിൽ ഒരുവനായി. സെമിനാരി പഠനകാലത്തു തന്നെ മികച്ച എഴുത്തുകാരനായി. ബി. ഡിക്ക് സെമിനാരിയിൽ നിന്നും ഏറ്റവും കൂടുതൽ മാർക്കിൽ ബി ഡി ബിരുദം പാസ്സായി. എഴുത്തിൽ മികവു പുലർത്തിയതിനാൽ അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി ജേർണലിസം പഠിക്കുവാൻ മദ്രാസിലും കമ്മ്യൂണിക്കേഷൻ പഠിക്കുവാൻ മധുരയിലും അയച്ചു. ഓർത്തഡോക്സ് സെമിനാരിയിൽ 1995 ൽ അദ്ധ്യാപകനായി. 'എന്റെ ഭദ്രാസനത്തിലെ കുറെ വൈദികർ നമ്മുടെ കോട്ടയം സെമിനാരിയിൽ' പഠിപ്പിക്കണമെന്ന് ആഗ്രഹമുണ്ടെന്ന് തിരുമേനി പറയുമായിരുന്നു. നിരവധി പേരെ വേദശാസ്ത്രത്തിൽ തിരുമേനി ഉപരി പഠനത്തിന് അയച്ചു.



ബഥേൽ പത്രികയുടെ ചീഫ് എഡിറ്ററായി ഏഴുവർഷത്തോളം പ്രവർത്തിച്ചു (1995- 2002). ഭദ്രാസനത്തിലെ ആല, പുല്ലാട്, കോട്ടുകുളഞ്ഞി, മുളക്കുഴ, കുറിച്ചി മുട്ടം, നീർവിളാകം എന്നിവിടങ്ങളിൽ വൈദിക ശുശ്രൂഷ നിർവ്വഹിച്ചു. കുറിച്ചിമുട്ടത്ത് മനോഹരമായ പള്ളി പണിഞ്ഞ് കൂദാശ ചെയ്യുവാൻ വികാരിയായി നേതൃത്വം നൽകി.



ബിഎ കഴിഞ്ഞ് സെമിനാരിയിൽ എത്തിയ അദ്ദേഹം കഠിനാദ്ധ്വാനം ചെയ്ത് BD, MTh, MA, M phil, PhD ബിരുദങ്ങൾ നേടി. സമയം കൃത്യമായി ഉപയോഗിച്ച് അർപ്പണബോധവും നിശ്ചയദാർഢ്യവും കൊണ്ട് ഉന്നത ബിരുദങ്ങൾ കരസ്ഥമാക്കി.

മലങ്കര സഭാ മാസികയുടെ ചീഫ് എഡിറ്ററായി (2012- 2019) സ്തുത്യർഹമായി പ്രവർത്തിച്ചു. WCC ഉൾപ്പെടെയുള്ള വിവിധ എക്യുമെനിക്കൽ സമ്മേളനങ്ങളിൽ സഭയെ പ്രതിനിധീകരിച്ചു. വിവിധ സഭാ സമിതികളിൽ അംഗമായി. വൈദിക സെമിനാരിയിൽ അദ്ധ്യാപനായി 29 വർഷം പ്രവർത്തിച്ചു (1995- 2024). വിവിധ വിഷയങ്ങളിൽ 30 ലധികം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചു. പരിശുദ്ധ ബാവാ തിരുമേനിയുടെ കല്പനയാൽ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പൽ ചുമതലയിലേക്ക് 2024 ജൂൺ ഒന്നിനു ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ നിയമിതനായി.

അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ സ്വപ്നം പൂവണിയുന്ന ഈ ധന്യ നിമിഷത്തിൽ ചെങ്ങന്നൂർ ഭദ്രാസന മുഖപത്രമായ ബഥേൽ പത്രികയുടെ ആശംസകൾ.

**- പുളിമൂട്ടിൽ മാത്യൂ വർഗീസ് കോർഎപ്പിസ്കോപ്പ**


എഡിറ്റോറിയൽ

മാത്യു വർഗ്ഗീസ് കോർ എപ്പിസ്‌ക്കോപ്പാ

# സന്തോഷ ദിനങ്ങളുടെ ദൈർഘ്യം കൂട്ടാൻ....

ജീവിതത്തിൽ യഥാർത്ഥ സന്തോഷം അനുഭവിക്കുവാൻ നാമെല്ലാവരും ആഗ്രഹിക്കുന്നവരാണ്. അതിനുവേണ്ടി നാം എപ്പോഴും വളരെ കഠിനാദ്ധ്വാനം ചെയ്യുകയും ചെയ്യുന്നു. എന്നാൽ ഇതുവരെയുള്ള നമ്മുടെ ജീവിതത്തിൽ എത്ര ദിവസം നാം യഥാർത്ഥത്തിൽ സന്തോഷമായി കഴിഞ്ഞിട്ടുണ്ട്? നമ്മിൽ പലരെയും സംബന്ധിച്ചിടത്തോളം അവയുടെ എണ്ണം വളരെ കുറവായിരിക്കാനാണ് സാധ്യത.

നമ്മുടെ ജീവിതത്തിൽ യഥാർത്ഥ സന്തോഷമില്ലെങ്കിൽ അതിന്റെ കാരണമെന്താണ്? നാം ആഗ്രഹിക്കുന്നവ ലഭിക്കാത്തതുകൊണ്ടാണോ നമുക്ക് സന്തോഷമുണ്ടാകാത്തത്? നാം ആഗ്രഹിക്കുകയും പ്രതീക്ഷിക്കുകയും ചെയ്യുന്നതുപോലെ കാര്യങ്ങൾ നടക്കാത്തതുകൊണ്ടാണോ നമ്മുടെ ഹൃദയത്തിൽ സന്തോഷമില്ലാത്തത്?

നാം ആഗ്രഹിക്കുന്നതെല്ലാം ലഭിച്ചാലും, നമ്മുടെ സ്വപ്നങ്ങളെല്ലാം പൂവണിഞ്ഞാലും, നാം പ്രതീക്ഷിക്കുന്നതുപോലെ കാര്യങ്ങളെപ്പോഴും നീങ്ങിയാലും നമ്മുടെ ജീവിതത്തിൽ യഥാർഥ സന്തോഷമുണ്ടാകുമെന്ന അബദ്ധധാരണ നമുക്കുവേണ്ട. കാരണം, ഇവയൊന്നും നമ്മുടെ ജീവിതത്തിൽ യഥാർഥ സന്തോഷം തരാൻ പര്യാപ്തമല്ല. നമുക്കു മുമ്പേ കടന്നുപോയവരുടെയും നമ്മുടെയും അനുഭവങ്ങൾ അതാണ് നമ്മെ പഠിപ്പിക്കുന്നത്.

അങ്ങനെയെങ്കിൽ ജീവിതത്തിൽ എന്നും യഥാർഥ സന്തോഷം ലഭിക്കാൻ നാം എന്താണു ചെയ്യേണ്ടത്?

പ്രശസ്തനായ ഇറ്റാലിയൻ കവിയായിരുന്നു ടൊർക്കാട്ടോ ടാസ്സോ (1544–95). അദ്ദേഹം ഒരിക്കൽ ഫ്രാൻസിലെ രാജാവായിരുന്ന ചാൾസ് ഒമ്പതാമനോടു ചോദിച്ചു: ''ഏറ്റവും സന്തോഷവാൻ ആരാണെന്നാണ് അങ്ങു കരുതുന്നത്?''

അപ്പോൾ രാജാവു പറഞ്ഞു: ''ദൈവം''. ടാസ്സോ ചോദിച്ചു: ''എന്നാൽ, മനുഷ്യരിൽ ആരാണ് ഏറ്റവും സന്തോഷവാൻ എന്നാണ് അങ്ങു കരുതുന്നത്?

അപ്പോൾത്തന്നെ രാജാവിൽനിന്നു മറുപടിയുണ്ടായി. അദ്ദേഹം പറഞ്ഞു: ''മനുഷ്യരിൽ ആര് ഏറ്റവും ദൈവത്തോട് അടുത്തിരിക്കുന്നുവോ, ആ വ്യക്തിയാണ് മനുഷ്യരിൽ ഏറ്റവും സന്തോഷവാൻ. (ചോദ്യം ചോദിച്ചതു രാജാവും ഉത്തരം പറഞ്ഞതു ടാസ്സോയുമാണെന്ന പാഠഭേദം ഈ കഥയ്ക്കുണ്ട്.)

അതെ, ഏറ്റവും സന്തോഷവാനായിരിക്കുന്ന വ്യക്തി ദൈവംതന്നെ. അതുപോലെ, ആര് ഏറ്റവും ദൈവത്തോടടുത്തിരിക്കുന്നുവോ ആ വ്യക്തിയാണ് മനുഷ്യരിൽ ഏറ്റവും സന്തോഷമനുഭവിക്കുന്ന ആൾ എന്നതിലും സംശയമില്ല. കാരണം, ദൈവമാണ് നമ്മുടെ ജീവിതത്തിലെ യഥാർഥ സന്തോഷത്തിന്റെ ഉറവിടം. അവിടുത്തെ സാന്നിധ്യം നമ്മുടെ ജീവിതത്തിൽ എത്രയധികമുണ്ടാകുന്നുവോ അത്രയധികമായിരിക്കും നമ്മുടെ സന്തോഷം.

ജീവിതത്തിൽ യഥാർഥ സന്തോഷമാണു നാം ആഗ്രഹിക്കുന്നതെങ്കിൽ നാം തെരയേണ്ടതു ദൈവത്തെയാണ്; നാം ആഗ്രഹിക്കേണ്ടത് അവിടുത്തെ സാന്നിധ്യത്തെയാണ്; നാം ചരിക്കേണ്ടത് അവിടുത്തെ വഴികളിലൂടെയാണ്; നാം പ്രാവർത്തികമാക്കേണ്ടത് അവിടുത്തെ തിരുവചസുകളാണ്. നാം അനുകരിക്കേണ്ടത് അവിടുത്തെ മാതൃകയാണ്.

ദൈവത്തിന്റെ സാന്നിധ്യം നമ്മുടെ ഹൃദയത്തിലുണ്ടെങ്കിൽ നാം ഏതു ചെറിയ കാര്യം ചെയ്താൽപോലും അമ്മുടെ ഹൃദയം സന്തോഷപൂരിതമായിരിക്കും. ദൈവത്തെ ഹൃദയത്തിൽ സംവഹിച്ചുകൊണ്ടാണ് ജീവിതത്തിലെ പ്രതിബന്ധങ്ങളോട് നാം ഏറ്റുമുട്ടുന്നതെങ്കിൽ അപ്പോഴും നമ്മുടെ ഹൃദയത്തിൽ നിന്നു സന്തോഷം ചോർന്നു പോകുന്നില്ല.

യഥാർഥ സന്തോഷത്തിന്റെ ഉറവിടമായ ദൈവത്തിലേക്കു കൂടുതൽ അടുത്തുകൊണ്ട് ജീവിത സന്തോഷം നമുക്ക് അനുദിനം വർധിപ്പിക്കാം. അവിടുത്തെ സാന്നിധ്യം കൂടുതലായി നമ്മിൽ സ്വീകരിച്ചു കൊണ്ടു നമ്മുടെ ജീവിതത്തിലെ സന്തോഷം നമുക്കു നൂറുമടങ്ങാക്കിത്തീർക്കാൻ ശ്രമിക്കാം. പരിശുദ്ധ ശ്ലഹാനോമ്പിൽ കൂടി, പരിശുദ്ധ ശ്ലീഹന്മാർ അനുഭവിച്ച യഥാർത്ഥ സന്തോഷത്തിന്റെ ഭാഗമായി തീരുവാൻ നമുക്കും സംഗതിയാകട്ടെ.



Since 1987

# ബഥേൽ പത്രിക

ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail.com www.bethelpathrika.org

വരിസംഖ്യ 250 രൂപ






ബഥേൽ പത്രിക വരിക്കാരാകുവാനും വരിസംഖ്യ പുതുക്കുവാനും QR Code Scan ചെയ്ത ശേഷം 9447791896 എന്ന വാട്സ്ആപ്പ് നമ്പറിലേക്ക് അയക്കുക.

## ഇതളുകളിൽ

## ഇടയപത്രിക



ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

കർത്താവിൽ പ്രിയരെ,

ദീഘനാളത്തെ അവധിക്ക് ശേഷം കുഞ്ഞുങ്ങൾക്ക് പുതിയ അദ്ധ്യയന വർഷം ആരംഭിക്കുകയാണ്. മറ്റ് എല്ലാ മേഖലയും പോലെ നമ്മുടെ വിദ്യാഭ്യാസ സംസ്ക്കാരത്തിലും പുഴുക്കുത്തുകൾ വീണ് തുടങ്ങിയിരിക്കുന്നു . പഴയകാലത്തെ ഗുരു ശിഷ്യ ബന്ധം അന്യംനിന്നുപോയിരിക്കുന്നു . എന്നാൽ ''വിദ്യാധനം സർവ്വധനാൽ പ്രധാനം'' എന്ന ആപ്ത വാക്യത്തിന് ഇന്നും മങ്ങൽ ഏറ്റിട്ടില്ല എന്ന് മാത്രമല്ല പ്രസകതി മുമ്പത്തേക്കാൾ വളരെ വർധിക്കുകയും ചെയ്യുന്നു . വ്യക്തികൾ കാര്യപ്രാപ്തി ഉള്ളവരും, കർമ്മകുശലത ഉള്ളവരും ആയിത്തീരുന്നതിന് വിദ്യാഭ്യാസം അത്യന്താപേക്ഷിതമാണ്. ആധുനിക വിദ്യാഭ്യാസ സംസ്ക്കാരം തൊഴിൽ മേഖലയെ മാത്രം ലക്ഷ്യം വെക്കുന്നതായി മാറുമ്പോൾ 'വിദ്യാഭ്യാസ സംസ്കാരം' എന്ന വാക്കിന് പ്രസക്തി നഷ്ടമാകുന്നു എന്ന് പറയാതിരിക്കുവാൻ കഴിയില്ല. ഗുണമേന്മയുള്ള വിദ്യാഭ്യാസം പഠിതാവിന്റെ ജീവിതലക്ഷ്യം സഫലമാക്കുവാൻ സഹായിക്കുന്ന തോടൊപ്പം സാമൂഹിക ഉന്നമനവും, സാംസ്കാരി കമായ ഉയർച്ചയും സാധ്യമാക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായത്തിലെ അമിത ഭാരവും, ആരോഗ്യകരമല്ലാത്ത മത്സരവും കുട്ടികളിൽ അകാര ണമായ ഭയവും, വിരക്തിയും ഉണ്ടാക്കുന്നു. പലപ്പോഴും ആത്മഹത്യയിലേക്ക് പോലും ചെന്നെത്തുന്നത് ഭയത്തോടെ വേണം നാം നോക്കികാണുവാൻ. അംബര ചുംബികളായ കെട്ടിടങ്ങളോ, പാശ്ചാത്യ സംസ്കാരമോ മാത്രമല്ല ക്വാളിറ്റി എഡ്യൂക്കേഷൻ എന്നത് കൊണ്ട് ഉദ്ദേശിക്കുന്നത്. വ്യക്തിത്വ വികസനവും, പക്വമായ വളർച്ചയും ഗുണനിലവാരം ഉള്ള വിദ്യാഭ്യസത്തിന്റെ ലക്ഷണമാണ്.

ലളിതമായ പഠന രീതി പഠിക്കുവാനുള്ള കുട്ടികളുടെ താല്പര്യം വർധിപ്പിക്കും. പാഠപുസ്തകം മാത്രം സമയബന്ധിതമായി പഠിപ്പിച്ചു/പഠിച്ച് തീർക്കുക എന്നതിൽ ഉപരി കാലിക പ്രസക്തമായ വിഷയങ്ങൾ മനസിലാക്കുവാനും, ചിന്തിക്കുവാനും സമയം കണ്ടെത്തണം. എല്ലാവർക്കും ബുദ്ധി ഉണ്ട്. എനിക്ക് മറ്റുള്ളവരെ പോലെ പഠിക്കാൻ ബുദ്ധി ഇല്ല എന്ന് ചിന്തിക്കുന്നത് നാം നമ്മെ തന്നെ കുറച്ചു കാണുന്നത് പോലെയാണ്. ഓരോ കുട്ടിക്കും പഠിക്കാൻ കഴിയുന്ന രീതി വ്യത്യസ്തമായിരിക്കും. അത് കണ്ടെത്തി പഠനരീതി അവരവർക്കു യോജിച്ച രീതിയിൽ മാറ്റിയെടുത്താൽ എല്ലാവർക്കും പഠനം എന്നത് ഒരു കീറാമുട്ടി ആവില്ല. നമ്മുടെ സാഹചര്യവും അതിന് അനുയോജ്യമാക്കി മാറ്റി എടുക്കണം. ഏത് വിഷയത്തിനും അതെ പറ്റിയുള്ള അടിസ്ഥാനപരമായ അറിവ് ഉണ്ടായിരിക്കണം. എങ്കിൽ മാത്രമേ മുമ്പോട്ടുള്ള പാഠഭാഗങ്ങൾ മനസിലാക്കാൻ കഴിയൂ. അടിസ്ഥാനപരമായ അറിവ് ഉണ്ടോ എന്ന് സ്വയം വിലയിരുത്തി ഇല്ല എങ്കിൽ അത് ആർജ്ജിച്ചെടുക്കുവാൻ ശ്രമിക്കുകയാണ് ആദ്യം വേണ്ടത്. അതിന് പഠിക്കുന്ന ക്ലാസ്സോ, പ്രായമോ ഒരു തടസമല്ല. പഠനത്തിന് ഓർമ്മ ശക്തി ഒരു പ്രധാന ഘടകമാണ്. മൊബൈൽ,സോഷ്യൽ മീഡിയ ഉപയോഗം, അനാവശ്യചിന്ത എന്നിവ ഒഴിവാക്കുക, നല്ല ഭക്ഷണം, ചിട്ടയായ ദിനചര്യ എന്നിവ ശീലമാക്കുക. പ്രാർത്ഥനയ്ക്കും ധ്യാനത്തിനും സമയം കണ്ടെത്തുക. പാഠ്യവിഷയം മനസ്സിൽ നിൽക്കുന്ന തരത്തിൽ ഉള്ള എളുപ്പ വഴികൾ കണ്ടുപിടിച്ച് പഠിക്കുക. സ്വയം നോട്ടുകൾ തയ്യാറാക്കി പഠിക്കുക എന്നിവ ഓർമ്മ നില നിൽക്കാൻ സഹായിക്കും. വായന ശീലം വളർത്തുക.

നല്ല സൗഹൃദം പഠനത്തിലും സ്വാഭാവരൂപീക രണത്തിലും ചെറുതല്ലാത്ത പങ്ക് വഹിക്കുന്നു. മദ്യവും മയക്കുമരുന്നു മാഫിയകളും നമ്മുടെ സ്കൂളുകളെയും, കലാലയങ്ങളെയും ലക്ഷ്യമിട്ടു പ്രവർത്തിക്കുന്നു എന്ന വാർത്തകൾ അത്ര നിസംഗതയോടെ കേൾക്കേണ്ട ഒന്നല്ല. മാതാപിതാക്കളും , ആത്മീയ പ്രസ്ഥാനം പ്രവർത്തകരും വൈദീകരും ഇത്തരം കാര്യങ്ങളിൽ വളരെ ശ്രദ്ധയുള്ളവർ ആയിരിക്കണം. ക്രമമായി പള്ളി ആരാധനയിലും ആത്മീയ പ്രസ്ഥാനങ്ങളിലും പ്രവർത്തിക്കുന്നത് നല്ല സൗഹൃദം ഉണ്ടാക്കുവാൻ സഹായിക്കും. എല്ലാ ജ്ഞാനത്തിനും ഉറവിടവും പരമസത്യവുമായ ദൈവത്തെ മുറുകെപ്പിടിച്ച്കൊണ്ട് പുതിയ അധ്യയന വർഷം ആരംഭിക്കുവാൻ എല്ലാ കുഞ്ഞുങ്ങൾക്കും ഇടയാകട്ടെ. ''യഹോവ ഭക്തി ജ്ഞാനത്തിന്റെ ആരംഭം ആകുന്നു'' (സദൃശ്യവാക്യങ്ങൾ 1:7) ജ്ഞാനത്തിന്റേയും, പരിജ്ഞാനത്തിന്റെയും ഉറവിടമായ ദൈവാശ്രയവയും, ദൈവഭയവും അതുവഴി ലഭിക്കുന്ന ദൈവ കൃപയും പുതിയ പഠന കാലം കൂടെ ഇരിക്കട്ടെ എന്ന് ആശംസിക്കുന്നു. എല്ലാ കുഞ്ഞുങ്ങൾക്കും പ്രാർത്ഥന ആശംസകൾ നേരുന്നു.



ഫാ. ടിനോ തങ്കച്ചൻ 

# ഹരിതഭാവം തേടുമ്പോൾ

"തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു".
(യോഹന്നാൻ 3:16)

**ആമുഖം**

പാരിസ്ഥിതിക ആഘാതങ്ങൾ നമ്മുടെ നിലനിൽപ്പിനെ തന്നെ ഭീഷണിപ്പെടുത്തുന്ന ഒരു കാലഘട്ടത്തിൽ, ഭൂമിയുമായുള്ള നമ്മുടെ ബന്ധത്തെക്കുറിച്ച് വ്യക്തമായ തിരിച്ചറിവുകൾ നേടേണ്ടിയിരിക്കുന്നു. ദൈവത്തിന്റെ ഉടമ്പടി എല്ലാ സൃഷ്ടികളുമായും ഉണ്ടെന്നും, ദൈവസൃഷ്ടിയിൽ മനുഷ്യരും സൃഷ്ടികളും ഒരുമിച്ചാണെന്നും തിരുവെഴുത്തുകൾ വെളിപ്പെടുത്തുന്നു. ഈ ഉടമ്പടിയുടെ പൂർത്തീകരണമാണ് ക്രിസ്തുവിന്റെ ആഗമനം. എല്ലാ ജീവിതങ്ങളോടും ഉള്ള ദൈവത്തിന്റെ സ്നേഹം തന്റെ ശുശ്രൂഷയിൽ താൻ വ്യക്തമാക്കുന്നു. താൻ എല്ലാവരെയും തന്നിലേക്ക് കൂട്ടിച്ചേർക്കുന്നു, പിതാവാം ദൈവത്തിന് അത്രമേൽ പ്രിയപ്പെട്ടത് കൊണ്ടാണ് വീണുപോയതിനെ വീണ്ടെടുക്കാൻ അവൻ തനിക്ക് പ്രിയപ്പെട്ടവനെ തന്നെ ഈ ലോകത്തിലേക്ക് അയക്കുന്നത്. തന്റെ രണ്ടാം വരവിൽ നടക്കുന്ന ഭൂമിയുടെ വീണ്ടെടുപ്പിലും നവീകരണത്തിലും നടക്കുന്ന ദൈവത്തിന്റെ സൃഷ്ടിപരമായ പ്രവർത്തനങ്ങളിൽ പങ്കുചേരാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു

ഇരുപത്തിയൊന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ തന്നെ നാം അഭൂതപൂർവമായ തോതിലുള്ള പാരിസ്ഥിതിക നാശത്തെ അഭിമുഖീകരിക്കുകയാണ്. കാലം തെറ്റിയ കാലാവസ്ഥ ക്രമവും, താളം നഷ്ടമായ പഞ്ചഭൂതങ്ങളും, സൃഷ്ടിയുടെ നിലനിൽപിന് തന്നെ ആയാസങ്ങൾ സൃഷ്ടിക്കുന്നു. വെള്ളവും മണ്ണും കൂടുതൽ ദൗർലഭ്യമാവുന്നു, നിർണായകമായ ആവാസവ്യവസ്ഥ നഷ്ടപ്പെടുന്നു. വായുവിന്റെയും വെള്ളത്തിന്റെയും മലിനീകരണം മുതൽ ഉപയോഗിച്ച് വലിച്ചെറിയപ്പെട്ട വിഷ മാലിന്യ കൂമ്പാരങ്ങളും, നാം അഭിമുഖീകരിക്കുന്ന പ്രതിസന്ധികളാണ്. നാളെ എന്ന് ഓർക്കാതെ പായുന്ന മനുഷ്യന്റെ തീരാത്ത ആർത്തിയിൽ നഷ്ടപ്പെടുന്നത് സൃഷ്ടിയുടെ വൈവിധ്യവുമാണ്. നിയന്ത്രണതീതമായ ജനസംഖ്യയും, ഉപഭോഗ വർദ്ധനവും, വർദ്ധിച്ചുവരുന്ന സാമൂഹിക ആവശ്യകതയും നമ്മിൽ നിന്നും വലിയ പ്രതികരണം ആവശ്യപ്പെടുന്നുണ്ട് . ഇത് പാരിസ്ഥിതിക പ്രതിസന്ധിയെ നമ്മുടെ കാലഘട്ടത്തിലെ ഏറ്റവും അടിയന്തിരവുമായ പ്രശ്നമാക്കി മാറ്റുന്നു.

**സൃഷ്ടിക്ക് ഒപ്പം സൃഷ്ടാവ്**

ദൈവത്തിന്റെ നിറം എന്താകും? അത് ഹരിതം ആകും എന്ന് ആരോ പറഞ്ഞു വെച്ചിരിക്കുന്നു. സ്നേഹത്തിന്റെ കരുണയുടെ അലിവിന്റെ ജീവൻ, സ്മൃതിയുടെ ഒക്കെ നിറം ഹരിതമായിയിരിക്കെ ദൈവത്തിനും ഹരിതമല്ലാതെ മററൊരു നിറം ചാർത്താൻ നമുക്കാവില്ല. ഈ ഹരിതലോകം ആദി മുതലേ ദൈവത്തിന്റെ ഹൃദയത്തിലുണ്ടായതാണ്. അതുകൊണ്ടുതന്നെ ദൈവം ആദ്യം സൃഷ്ടിച്ച നിറവും ഹരിതമാകണം. പാഴും ശൂന്യവുമായതിൽ ദൈവം തന്റെ വാക്കിനാൽ ജീവൻ നൽകുന്നു. ''ഉണ്ടാകട്ടെ'' എന്ന് കല്പിക്കുമ്പോൾ ഉരുവാക്കപെടുന്ന സൃഷ്ടിയെ ഉടയവൻ പ്രകീർത്തിക്കുന്നത് ''നല്ലത് എന്നാണ്. ഹരിതാഭവും ജീവൻ തുളുമ്പുന്ന പറുദീസയിൽ ദൈവം സൃഷ്ടിക്ക് ഒപ്പം ആയി ഇരിക്കുന്ന കാഴ്ചയാണ് ആദ്യ

പുസ്തകം രേഖപ്പെടുത്തുന്നത്. ആറാം ദിനം തന്റെ സ്വരൂപ സാദൃശ്യത്തിൽ മനുഷ്യനെ മണ്ണുകൊണ്ട് മെനഞ്ഞു തന്റെ ജീവശ്വാസം കൊണ്ടാണ് അവൻ നിറയ്ക്കുന്നത്. അവനെ സൃഷ്ടിയുടെ മകുടവും, വേലചെയ്യാനും, തോട്ടം സംരക്ഷിക്കുവാനും നിയോഗിക്കുന്നു. ഓരോ ജീവജാലങ്ങൾക്കും അവൻ പേര് നൽകുമ്പോൾ സൃഷ്ടിയിൽ മേലുള്ള അവന്റെ സംരക്ഷണത്തിന്റെ നിയോഗങ്ങൾക്ക് ദൈവം അനുവാദം നൽകുന്നു

''സൃഷ്ടിച്ചെന്മേൽ നിൻ കൈവച്ചു
ആദിയിലാദത്തെ ദൈവം വെള്ളിദിനേ
മണ്ണാലുളവാക്കി-കൽപ്പിച്ചേകുകയായ്
ജീവശ്വാസമതും-സ്തോത്രം പാടിടുവാൻ
ഹാ..ഉ ഹാ ... വാക്കിൻ വൈഭവവും.

വെള്ളിയാഴ്ച ശ്ലഹീമാ നമസ്കാരത്തിൽ സന്ധ്യ നമസ്കാര മദ്ധ്യേ പാടുന്ന ഈ ഗാനം സൃഷ്ടാവാം ദൈവവും സൃഷ്ടിയും തമ്മിലുള്ള ബന്ധം ഓർമ്മപ്പെടുത്തുന്നുണ്ട്. വേല ചെയ്യാനും, തോട്ടം കാക്കുവാൻ അവൻ നിയോഗിതൻ ആകുമ്പോൾ സൃഷ്ടി മുഴുവൻ വേണ്ടിയുള്ള സ്തുതി സ്തോത്ര ആരാധനയും നമ്മുടെ നിയോഗം ആണെന്ന് ഓർമ്മപ്പെടുത്തുന്നു. അവന്റെ ഒപ്പം നടക്കുന്ന സൃഷ്ടാവിനെ ഏദൻ തോട്ടത്തിന്റെ ആദ്യ നാളുകളിൽ കാണുന്ന കാഴ്ചയായിരുന്നു. ആ സൃഷ്ടി സൃഷ്ടാവ് ബന്ധത്തിനു വിള്ളൽ സംഭവിക്കുന്നത് നിയോഗം മറക്കുകയും, ദൈവ കല്പനയുടെ ലംഘനവും മൂലമാണ്. (ഉടമ്പടി ലംഘനം).

**സൃഷ്ടിയും സൃഷ്ടാവും തമ്മിലുള്ള ഉടമ്പടി**

ഏദൻ തോട്ടത്തിന്റെ ആദ്യ നാളുകളിൽ ദൈവം സൃഷ്ടിക്കു സ്വാതന്ത്ര്യവും അനുസരണത്തിനായി ഉടമ്പടിയും നൽകുന്നുണ്ട്. ചില അതിരുകൾ ലംഘിക്കാതെയും, ചില അരുതുകൾ തിരിച്ചറിയാനുമുള്ള ഉടമ്പടി. ഉടമ്പടി, രണ്ട് കക്ഷികൾ തമ്മിലുള്ള ഒരു ബന്ധമാണ്, അതിലൂടെ ഓരോരുത്തരും മറ്റൊരാൾക്കായി എന്തെങ്കിലും ചെയ്യാൻ പ്രതിജ്ഞയെടുക്കുന്നു. ഈ ഉടമ്പടിയിലൂടെ ദൈവത്തിനു ഒപ്പമുള്ള അനുഭവം ആണ് അവൻ സ്വന്തമാക്കിയത്. ലംഘനത്താൽ വീഴ്ചയും. ഉടമ്പടികളുടെ ലംഘനങ്ങൾ തുടർകഥ ആകുന്ന ചിത്രമാണ് തുടർന്ന് കാണുന്നത്. സൃഷ്ടിയുടെയും ദൈവജനത്തിന്റെയും ജീവിതത്തിന് പ്രാധാന്യമുള്ള ഉടമ്പടികൾ വേദപുസ്തകം വരച്ചു വെക്കുന്നുണ്ട്. വെള്ളപ്പൊക്കം കുറഞ്ഞതിനുശേഷം ഉല്പത്തി 9:8 കാണുന്ന ഉടമ്പടിയാണ് ഒന്ന്, അതിൽ ദൈവം നോഹയുമായി ദൈവത്തിന്റെ ഉടമ്പടി സ്ഥാപിക്കുന്നു.

അപ്പോൾ ദൈവം നോഹയോടും അവനോടു കൂടെയുള്ള അവന്റെ പുത്രന്മാരോടും അരുളിച്ചെയ്തു. ഞാൻ നിന്നോടും നിനക്കുശേഷം നിന്റെ സന്തതികളോടും നിന്നോടുകൂടെയുള്ള എല്ലാ ജീവജാലങ്ങളോടും പക്ഷികളോടും മൃഗങ്ങളോടും എന്റെ ഉടമ്പടി സ്ഥാപിക്കുന്നു.'' (ഉല്പത്തി 9:8-17) ഈ ഉടമ്പടി സൃഷ്ടി-സൃഷ്ടാവ് ബന്ധത്തിലെ പ്രധാന ഉടമ്പടിയായി മനസ്സിലാക്കാം, അതിലൂടെ ദൈവം സ്നേഹത്തിന്റെയും ദയയുടെയും ബന്ധം ഔപചാരികമാക്കുന്നു. നോഹയും അവന്റെ ഒപ്പമുള്ളവരും, നോഹമൂലം വിളിച്ചു ചേർക്കപ്പെട്ട മൃഗങ്ങളും മാത്രമാണ് ആദ്യ പ്രളയശേഷം ഭൂമിയിൽ അവശേഷിക്കുന്നത്. ഉല്പത്തി 7-ലെയും 8-ലെയും വെള്ളപ്പൊക്കം, ഉല്പത്തി 1-ലെ സൃഷ്ടിയുടെ ആരംഭത്തിലെ പാഴും ശൂന്യമായ അനുഭവത്തെ വീണ്ടും പുനർ സൃഷ്ടിക്കുന്നു. ഇവിടെ പ്രഖ്യാപിച്ചിരിക്കുന്ന നവീകരണത്തിന്റെ ശാശ്വത ഉടമ്പടി എല്ലാ ജീവജാലങ്ങളിലേക്കും വ്യാപിക്കുന്നു. ഈ ഉടമ്പടി മനുഷ്യനും സമസൃഷ്ടിയായ ജീവജാലങ്ങളോടും ദൈവത്തിന്റെ സ്നേഹത്തിന്റെയും പ്രതിബദ്ധതയുടെയും സ്ഥിരത പ്രകടിപ്പിക്കുന്നു, എല്ലാ ജഡത്തിനും വേണ്ടി നമ്മുടെ ഉടമ്പടി ഉത്തരവാദിത്തത്തിൽ ജീവിക്കാൻ മനുഷ്യർ വിളിക്കപ്പെട്ടിരിക്കുന്നു.

യെശയ്യാവിന്റെ പുസ്തകം പരിശോധിക്കുമ്പോൾ, ബാക്കിയുള്ള സൃഷ്ടികളുമായി മനുഷ്യരുടെ നിരന്തരമായ ഉടമ്പടി ബന്ധം നാം കാണുന്നു., യെശയ്യാവിൽ ഉടനീളം സമ്പന്നമായ പ്രകൃതി ചിത്രങ്ങളാൽ സമൃദ്ധമാണ്. പ്രകൃതിയുടെ ഈ ഉജ്ജ്വലമായ ചിത്രീകരണം കേവലം പശ്ചാത്തല ദൃശ്യമല്ല; സംഭവിക്കുന്ന എല്ലാ കാര്യങ്ങളിലും അത് അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. ഭൂമിയും മനുഷ്യരും ഒരുമിച്ച് തഴച്ചുവളരുകയോ നശിപ്പിക്കപ്പെടുകയോ ചെയ്യുന്നു. ആളുകൾ പാപം ചെയ്യുകയും കഷ്ടപ്പെടുകയും അനുതപിക്കുകയും, ജീവിതത്തിലെ സന്തോഷങ്ങളും സങ്കടങ്ങളും അവ്യക്തതകളും ദുരന്തങ്ങളും അനുഭവിക്കുകയും ചെയ്യുമ്പോൾ, സമാന്തര സംഭവങ്ങൾ ഒരേപോലെ നാടകീയമായി പ്രകൃതി ലോകത്ത് സംഭവിക്കുന്നു. മനുഷ്യർ കഷ്ടപ്പെടുന്നതുപോലെ പ്രകൃതിദത്ത ലോകം കഷ്ടപ്പെടുന്നു, മനുഷ്യർ വീണ്ടെടുപ്പ് അനുഭവിക്കുമ്പോൾ പുനർജനിക്കുകയും

പുതുക്കപ്പെടുകയും ചെയ്യുന്നു.

ഭൂമി വറ്റി വരണ്ടുപോകുന്നു, ലോകം ക്ഷയിച്ചു വാടിപ്പോകുന്നു; ആകാശവും ഭൂമിയും ക്ഷയിക്കുന്നു. ഭൂമി അതിലെ നിവാസികളുടെ കീഴിൽ മലിനമായിരിക്കുന്നു; എന്തെന്നാൽ, അവർ നിയമങ്ങൾ ലംഘിച്ചു, ചട്ടങ്ങൾ ലംഘിച്ചു, ശാശ്വത ഉടമ്പടി ലംഘിച്ചു. അതുകൊണ്ടു ഭൂമിയെ ശാപം വിഴുങ്ങുന്നു; (യെശയ്യാവു 24:4-6) വീണ്ടെടുപ്പും സൃഷ്ടിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ള

ഈ ധാരണ, യെശയ്യാവിന്റെ പ്രകൃതിയുടെ ചിത്രീകരണത്തിലേക്കും സൃഷ്ടിയിലെ ദൈവത്തിന്റെ പ്രവർത്തനത്തിലേക്കും വെളിച്ചം വീശുന്നു. യെശയ്യാ പ്രവാചകനെ സംബന്ധിച്ചിടത്തോളം ആത്യന്തികമായി ഉത്കണ്ഠപ്പെടുന്നത് ജനങ്ങളുടെ ദൈവത്തിലേക്കുള്ള തിരിച്ചുവരവാണ്. ദൈവം സൃഷ്ടിയിൽ മാത്രമല്ല, മറിച്ച് നിർമ്മാണത്തിന്റെയും പുനർനിർമ്മാണത്തിന്റെയും പ്രക്രിയയിലൂടെ ലോകത്തിൽ ലോകത്തിൽ വ്യാപൃതനാണ്. ദൈവത്തിന്റെ സൃഷ്ടിപരമായ പ്രവർത്തനം ഒറ്റത്തവണയുള്ള സംഭവമല്ല; സൃഷ്ടിക്കുന്നതിലും പുനർനിർമ്മിക്കുന്നതിലും ദൈവം നിരന്തരം സമൂലമായി ഏർപ്പെട്ടിരിക്കുന്നു. ഈ പ്രവർത്തനത്തിൽ, മനുഷ്യർ നിഷ്ക്രിയരായിരിക്കരുത്, മറിച്ച് മാനസാന്തരപ്പെടാനും സാമൂഹികവും ധാർമ്മികവുമായ ക്രമം പുനർനിർമ്മിക്കുന്ന പ്രക്രിയയിൽ പങ്കെടുക്കാനും വിളിക്കപ്പെടുന്നു. മനുഷ്യ ഉടമ്പടിയുടെ അനുഗ്രഹങ്ങളിൽ പ്രകൃതി പങ്കുചേരുന്നു. ഉടമ്പടി ലംഘിക്കുമ്പോൾ ലോകവും മറ്റു സൃഷ്ടികളും ഒരുപോലെ ക്ഷയിക്കുകയും വാടിപ്പോകുകയും ചെയ്യുന്നു.

ഇയ്യോബിന്റെ പുസ്തകം, മറ്റ് സൃഷ്ടിയുമായി ബന്ധപ്പെട്ട് മനുഷ്യരായ നമ്മൾ എങ്ങനെ കാണണം എന്നതിന്റെ സഹായകരമായ ഓർമ്മപ്പെടുത്തൽ നൽകുന്നു. ചുഴലിക്കാറ്റിൽ നിന്ന് ഇയ്യോബിനോട് ദൈവം സംസാരിക്കുമ്പോൾ, ''ഞാൻ ഭൂമിക്ക് അടിസ്ഥാനം ഇട്ടപ്പോൾ നീ എവിടെയായിരുന്നു?' (ഇയ്യോബ് 38:4), മറ്റു സൃഷ്ടികളുടെ ഇടയിൽ താൻ ഒരു സൃഷ്ടി മാത്രമാണെന്ന് ദൈവം ഇയ്യോബിനെ ഓർമ്മിപ്പിക്കുന്നു. ദൈവം പ്രകൃതി ലോകത്തെ മുൻനിർത്തി, മനുഷ്യവർഗം സൃഷ്ടിയുടെ ഭാഗമാണ്, കാര്യങ്ങളുടെ കേന്ദ്രത്തിലല്ലെന്ന് ഇയ്യോബിന് വ്യക്തമാക്കുന്നു. മനുഷ്യരുടെ അറിവിന് അതീതമായ ഒരു വലിയ ലോകത്തിനായി ദൈവം ശ്രദ്ധ ക്ഷണിക്കുന്നു (ഇയ്യോബ് 39:9-10). ഈ ബൈബിൾ ഭാഗങ്ങൾ ഒരുമിച്ച് എടുത്താൽ, സൃഷ്ടിയിൽ നാം എവിടെ നിൽക്കുന്നു എന്നതിനെക്കുറിച്ച് ചിലത് നിർദ്ദേശിക്കുന്നു. പാരിസ്ഥിതിക പ്രതിസന്ധിയെക്കുറിച്ചുള്ള അറിവുകളുടെ വെളിച്ചത്തിൽ ഈ ഗ്രന്ഥങ്ങൾ വീക്ഷിക്കുമ്പോൾ, ദൈവത്തിന്റെ ഉടമ്പടിയിൽ എല്ലാ ജഡവും ഉൾപ്പെടുന്നു. മനുഷ്യരും എല്ലാ സൃഷ്ടികളും സമൂലമായി പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു, ഒരേ അനുഗ്രഹത്തിലും ന്യായവിധിയിലും പങ്കുചേരുന്നു മനുഷ്യരും ബാക്കിയുള്ള സൃഷ്ടികളും ഒരുമിച്ചാണെന്ന ആശയത്തിന് ഇവിടെ അടിവരയിടുന്നത് അങ്ങനെ ദൈവവും മനുഷ്യനും അല്ലാത്തതുമായ എല്ലാ സൃഷ്ടികളും തമ്മിലുള്ള ഒരു ഉടമ്പടി ബന്ധം നാം കാണുന്നു. ഈ ഉടമ്പടി സ്നേഹം യേശുവിന്റെ ജനനത്തിൽ പുതിയ അർത്ഥം കൈക്കൊള്ളുന്നു.

**എല്ലാ സൃഷ്ടികളെയും ചേർക്കുന്ന ക്രിസ്തുവിന്റെ മനുഷ്യ അവതാരം.**

ലോകത്തോടുള്ള ദൈവത്തിന്റെ സ്നേഹവും ഉടമ്പടിയുടെ പൂർത്തീകരണവും യേശുവിന്റെ മനുഷ്യാവതാരത്തിൽ സാക്ഷാത്കരിക്കപ്പെടുന്നു എന്ന ദൈവശാസ്ത്രത്തിന്റെ ധാരണ ക്രിസ്തീയ അടിസ്ഥാനമാണ്. സൃഷ്ടിയുമായി ഭൗതികമായി ബന്ധപ്പെട്ടിരിക്കേണ്ടതും, അന്തർലീനവും പൂർണ്ണമായി വർത്തിക്കുന്നതും, എല്ലാ ജീവിതത്തിലും ഉൾക്കൊള്ളുന്നതും, മനുഷ്യാനുഭവത്തിൽ പങ്കുചേരുന്നതും, ദൈവത്തിന്റെ ആവശ്യകതയുടെ പ്രകടനമായി ക്രിസ്തുവിന്റെ അവതാരത്തെ മനസ്സിലാക്കാം. മനുഷ്യനായി മാറുന്നതിലൂടെ ദ്രവ്യത്തിന്റെയും ആത്മാവിന്റെയും സംയോജനത്തിന്റെ തീവ്രതയിൽ ദൈവം പങ്കുചേരുന്നു. ക്രൂശികരണത്തിലൂടെ മനുഷ്യരുടെ ഏറ്റവും മോശമായ കഷ്ടപ്പാടുകൾ അനുഭവിക്കുമ്പോൾ -ദൈവം വേദനയിലും കഷ്ടപ്പാടുകളിലും പങ്കെടുക്കുന്ന എല്ലാ മനുഷ്യരുമായും താദാത്മ്യ പെടുന്നു, പൗലോസ് ശ്ലീഹയുടെ വാക്കുകളിൽ, മനുഷ്യരുടെ ഏറ്റവും കഷ്ടപ്പാടുകൾക്കോ വേദനയ്ക്കോ നമ്മെ ദൈവസ്നേഹത്തിൽ നിന്ന് വേർപെടുത്താൻ കഴിയില്ല (റോമ. 8:35-39). സ്നേഹത്തിന്റെ പൂർണമായ പ്രവൃത്തി, മനുഷ്യരുടെ കഷ്ടപ്പാടുകളിൽ പങ്കുചേരുകയും പാപത്തെ പരാജയപ്പെടുത്തുകയും സൃഷ്ടിയെ രൂപാന്തരപ്പെടുത്തുകയും വീണ്ടെടുക്കുകയും ചെയ്തുകൊണ്ട് ദൈവം പ്രതികരിക്കുന്നു. എല്ലാ സൃഷ്ടികളും ഈ വീണ്ടെടുപ്പിൽ പങ്കുചേരുന്നു. ക്രിസ്തുവിൻ കുരിശും പുനരുത്ഥാനവും എല്ലാ സൃഷ്ടികളെയും രൂപാന്തരപ്പെടുത്തുകയും പുതിയ

താക്കുകയും ചെയ്യുന്നു. ദൈവം മനുഷ്യനാകുന്നത് എല്ലാ ജീവനെയും ദൈവവുമായുള്ള ഐക്യത്തിലേക്ക് വിളിക്കുന്നതിനാണ്. ക്രിസ്തുവിന്റെ മനുഷ്യ അവതാരം നമ്മെ ദൈവവുമായുള്ള അറ്റുപോയ ബന്ധത്തിലേക്ക് വിളിക്കുന്നു, അതിലൂടെ ഭൂമിയിലെ ദൈവരാജ്യത്തിന്റെ സാക്ഷാത്കാരത്തിൽ നാം പങ്കുചേരുന്നു.

**സൃഷ്ടികളോടുള്ള തിരിച്ചറിവിന്റെ നിയോഗങ്ങൾ**

എല്ലാ സൃഷ്ടികൾക്കും വേണ്ടി വരാനിരിക്കുന്ന രാജ്യം പുനഃസ്ഥാപിക്കുന്നതിനുള്ള ദർശനം നമ്മുടെ ഇപ്പോഴത്തെ ചുമതലകളെ നിർവചിക്കുകയും രൂപപ്പെടുത്തുകയും നമ്മുടെ മുൻഗണനകൾ നിശ്ചയിക്കുകയും ചെയ്യുന്നു. ഈ ദർശനം എല്ലാ സൃഷ്ടികൾക്കും വേണ്ടിയുള്ള നമ്മുടെ ഉത്തരവാദിത്തങ്ങളെ പ്രചോദിപ്പിക്കുകയും ചെയ്യുന്നു. വരാനിരിക്കുന്ന രാജ്യത്തിന്റെ മൂല്യങ്ങളുടെ അടിസ്ഥാനത്തിൽ നമ്മുടെ ജീവിതത്തെ ക്രമപ്പെടുത്താൻ നമ്മൾ വിളിക്കപ്പെട്ടിരിക്കുന്നു. സൃഷ്ടിയുടെ പരിവർത്തനത്തിലും പുതുക്കലിലുമുള്ള ദൈവിക ഇച്ഛയും ഈ പരിവർത്തനത്തിൽ നമ്മുടെ പങ്കാളിത്തത്തിന്റെ ആവശ്യകതയും തിരിച്ചറിയാൻ നമ്മോട് ആവശ്യപ്പെടുന്നു. എല്ലാ സൃഷ്ടികളെയും കാത്തുസൂക്ഷിക്കേണ്ടവൻ, കരുതേണ്ടവൻ, എന്ന ദർശനത്തിലേക്ക് പ്രവർത്തിക്കാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെ, സാമൂഹിക പരിവർത്തനത്തിനും ഭൂമിയുടെ നവീകരണത്തിനുമുള്ള പങ്കാളിത്തത്തിലേക്ക് ദൈവം നമ്മെ വിളിക്കുന്നു. അവന്റെ കഷ്ടാനുഭവത്തിനും, ക്രൂശീകരണത്തിനും, ഉത്ഥാനത്തിനും വിശുദ്ധ കുർബാന അനുഭവത്തിലൂടെ പങ്കാളികൾ ആകുന്നത് പോലെ, അവൻ നിയോഗിച്ച സംരക്ഷണത്തിന്റെ നിയോഗത്തിലും പങ്കാളികൾ ആകേണ്ടത് നമ്മുടെ ധാർമിക ഉത്തരവാദിത്വമാണ്. സമസൃഷ്ടികളോടുള്ള നമ്മുടെ സമീപനങ്ങൾക്ക് ഒരു പുതിയ നിയമം രൂപീകൃതമാക്കേണ്ടത് അനിവാര്യമാണ്.

ദൈവത്തിന്റെ വാഗ്ദാനത്തിലും അനുഗ്രഹത്തിലും മനുഷ്യരും എല്ലാ ജീവജാലങ്ങളും തമ്മിലുള്ള പരസ്പരബന്ധവും പരസ്പരാശ്രിതത്വവും തമ്മിൽ ഒരു ധാരണ കണ്ടെത്തുന്ന ഒരു ഉടമ്പടി സമീപനമാണ്. എല്ലാ ജീവിതങ്ങളോടും ഉള്ള സ്നേഹത്തിൽ അധിഷ്ഠിതമായ ദൈവത്തിന്റെ ഉടമ്പടിയുടെ പൂർത്തീകരണമായാണ് അത് അവതാരത്തെ കാണുന്നത്. നമ്മുടെ നശീകരണത്തിന് സാക്ഷ്യം വഹിക്കാനും എല്ലാ ജഡത്തിനെയും വീണ്ടെടുക്കുന്നതിനു വേണ്ടി ഒരു പുതിയ സൃഷ്ടിക്കുവേണ്ടി പ്രവർത്തിക്കാനുമുള്ള ഉത്തരവാദിത്തത്തിൽ അത് ശ്രദ്ധിക്കുന്നു.

സൃഷ്ടിയുടെ ഭാഗമായി നാം സ്വയം മനസ്സിലാക്കുമ്പോൾ, ഇയ്യോബിനെപ്പോലെ, പുതിയ ഉൾക്കാഴ്ചകൾ വെളിപ്പെടുത്താൻ കഴിയും. നാം അതീതരല്ല, ലോകത്തിലാണ് നിലകൊള്ളുന്നതെന്നും അതിനാൽ ഭൂമിയുടെ നിയമങ്ങൾക്ക് വിധേയമാണെന്നും അതിന്റെ പരിധിക്കുള്ളിൽ ജീവിക്കണമെന്നും മനസ്സിലാക്കാൻ ഒരു സാധിക്കണം. സുസ്ഥിരമായ സമ്പ്രദായങ്ങളും പുതിയ ജീവിതരീതികളും രൂപപ്പെടുത്തുന്നതിനുള്ള ഒരു മാതൃകയായി പ്രകൃതിയെ തന്നെ കാണാൻ കഴിയും. ദൈവത്തിന്റെ രൂപകൽപ്പനയുടെ സങ്കീർണ്ണമായ സൃഷ്ടിസമൂഹം സമൃദ്ധവും പരസ്പരാശ്രിതവും പരസ്പരബന്ധിതവുമാണ്. പ്രകൃതിയുടെ ഫലഭൂയിഷ്ഠതയുടെ ഭാഗമാകാൻ ആവാസവ്യവസ്ഥയിലേക്ക് തിരിച്ചുപോകാൻ കഴിയാത്തതായ ഒന്നും ഉൽപ്പാദിപ്പിക്കപ്പെടുന്നില്ല. ഭൂമിയുടെ ആവാസ വ്യവസ്ഥ വൈവിധ്യത്തിൽ ആശ്രയിച്ചിരിക്കുന്നു. വ്യത്യാസങ്ങളിൽ അഭിവൃദ്ധി പ്രാപിക്കുന്നു, എന്നാൽ അസന്തുലിതാവസ്ഥയിൽ നശിക്കുന്നു. എങ്ങനെ സുസ്ഥിരമായി ജീവിക്കാമെന്നും പുനഃസ്ഥാപിക്കപ്പെട്ട ഒരു ലോകത്തിനായി എങ്ങനെ പ്രവർത്തിക്കാമെന്നും പ്രകൃതി സംവിധാനങ്ങൾ തന്നെ നമ്മെ പഠിപ്പിക്കുന്നുണ്ട്. കുറേകൂടി പച്ച മണമുള്ള മനുഷ്യനാകുക എന്നാൽ ദൈവ ഗന്ധം ഉള്ളവനാക്കുക എന്നാണ്. ഞാൻ മാത്രമല്ല എനിക്ക് ഒപ്പമുള്ളതും ദൈവസൃഷ്ടി എന്ന ബോധ്യത്തിൽ ജീവിക്കുക എന്നതാണ് ആവശ്യകത. ഉള്ളിലെ ഹരിതലോകം കരിഞ്ഞുപോവുകയും മരുഹൃദയം രൂപപ്പെടുകയും ചെയ്യുന്നത് ഒരുവന്റെ ഹൃദയവും, വാക്കും, കർമ്മവും തമ്മിലുള്ള ചാക്രികത പൂർത്തിയാകാത്തതുകൊണ്ടാണ്. ഒരു ഹരിതമനുഷ്യനായി തുടരണമെന്നുണ്ടെങ്കിൽ ഹൃദയത്തിന്റെ അഗാധതമായ ആർദ്രതയിൽ സ്നേഹവും കരുണയും, മഞ്ഞും മഴയും, കാറും പുഴയും, ഗ്രീഷ്മവും ശിശിരവും സൂക്ഷിക്കുവാൻ കഴിയണം. ഹരിതഭാവം മനസ്സിൽ പേറുന്നവരാകാൻ ശ്രമിക്കുക എന്നാൽ ദൈവാംശം ഉള്ളവരാകുക എന്നു തന്നെ തിരിച്ചറിയാൻ കഴിയണം.



ഫാ. ജോർജ്ജ് ചീരൻ കുന്നംകുളം



# പ്രകൃതി സ്നേഹിയായ വില്യം ലോറൻസ്

ഒരിക്കൽ ലോറൻസ് എന്നൊരാളെ ലണ്ടനിൽ എറ്റവും ഉന്നതമായ ഒരു ഗവേഷണ സ്ഥാപനത്തിന്റെ മേധാവിയായി തെരഞ്ഞെടുത്തു. നിയമന ഉത്തരവ് ലഭിച്ചപ്പോൾ സന്തോഷത്തിനു പകരം മനോവിഷമമാണ് അദ്ദേഹത്തിന് അനുഭവപ്പെട്ടത്. കുഞ്ഞുനാൾ മുതൽ ഒരു പ്രകൃതി സ്നേഹിയായ ലോറൻസ് സ്വന്തം വീടിന്റെ അങ്കണത്തിൽ താൻ നട്ടുനനച്ച് താലോലിക്കുന്ന തന്റെ പൂന്തോട്ടം ഉപേക്ഷിച്ചു കൊണ്ട് തിരക്കേറിയ ലണ്ടൻ പട്ടണത്തിലേക്ക് പോകേണ്ടി വരുമല്ലോ എന്നോർത്തപ്പോൾ ലോറൻസിന്റെ കണ്ണുകൾ നിറഞ്ഞു തുളുമ്പി.

'ഇവിടത്തെ പൂക്കളേയും പൂമ്പാറ്റകളേയും തനിക്ക് എങ്ങനെ മറക്കാൻ കഴിയും?' ലണ്ടൻ പോലെയുള്ള ഒരു മഹാനഗരത്തിലെ ഫ്ളാറ്റിൽ ഇത്തരമൊരു പൂന്തോട്ടം തനിക്കെങ്ങനെ സ്വപ്നം കാണാൻ കഴിയും. മനോവേദനയുള്ള ഒരു മനസ്സോടെയാണ് ലോറൻസ് ലണ്ടനിലേക്ക് പറന്നത്. ഒരു വലിയ സ്ഥാപനത്തിന്റെ മേധാവിയായി അദ്ദേഹം ചുമതലയേറ്റു. എങ്കിലും വീട്ടിലേതുപോലെ പൂന്തോട്ടം പരിപാലിക്കാനും ചെടികളെ താലോലിക്കാനും കഴിയാത്തതിൽ ലോറൻസിന്റെ മനസ്സ് വേദനിച്ചുകൊണ്ടിരുന്നു.

ഒരു ദിവസം തെരുവിൽ പഴയ കുപ്പായങ്ങൾ വിൽക്കുന്ന ഒരു കടയിൽ കയറി ചെന്നു. അവിടെ നിന്ന് ഉദ്യാനപാലകർ ധരിക്കുന്ന പഴയ ഉടുപ്പും തൊപ്പിയും വാങ്ങിച്ചു. ഇരുമ്പു കടയിൽ നിന്ന് ഒരു മൺവെട്ടിയും ചവറുമാന്തിയും സംഘടിപ്പിച്ചു. എന്നിട്ട് ഒഴിവു സമയം നോക്കി അദ്ദേഹം ലണ്ടനിലെ ധനാഢ്യന്മാർ താമസിക്കുന്ന ഒരു തെരുവിലൂടെ മുന്നോട്ടു നീങ്ങി.

അപ്പഴാണ് ഡാലിയയും സീനിയായും ലില്ലിയും റോസ്സും മറ്റും പൂവണിഞ്ഞു നിൽക്കുന്ന ഒരു ബംഗ്ലാവ് ലോറൻസ് കണ്ടത്. അവിടെ കയറി ചെന്നു. കോളിങ്ങ് ബെൽ അമർത്തിയപ്പോൾ പ്രൗഢയായ ഒരു സ്ത്രീ വന്ന് വാതിൽ തുറന്നു.

'എന്താ എന്തു വേണം' അവർ ആരാഞ്ഞു.

''ഞാനൊരു തോട്ടപ്പണിക്കാരനാണ്. വില്യം എന്നാണ് പേര്.ഇവിടെത്തെ പൂന്തോട്ടത്തിൽ എന്തെങ്കിലും ഒരു പണി തരാമോ? ഞാൻ ഇടയ്ക്കിടെ വന്ന് ചെയ്തോളാം.

'ശരി ഇന്നുതന്നെ തുടങ്ങിക്കോളു. ഞാൻ പറ്റിയ ഒരാളെ തേടി ഇരിക്കുകയായിരുന്നു. ലോറൻസ് അപ്പോൾ തന്നെ പണി തുടങ്ങി. പിന്നെ ഒഴിവു സമയങ്ങളിലെല്ലാം വന്ന് നന്നായി പണി ചെയ്തു. കുറച്ചു നാൾ കൊണ്ട് പൂന്തോട്ടം അതിമനോഹരമായി.

ആ വീട്ടുകാർക്ക് തോട്ടക്കാരനോട് മതിപ്പും മമതയും തോന്നി. ഒരു ദിവസം ലോറൻസ് പതിവുപോലെ പൂന്തോട്ടത്തിൽ പണി ചെയ്യുകയായിരുന്നു. ഈ സമയത്ത് ആ ബംഗ്ലാവിലേക്ക് ഒരു അതിഥി കടന്നു വന്നു. വീട്ടുകാരി വന്ന്. അയാളെ സ്വീകരിച്ചു. വീട്ടുമുറ്റത്തെ ഹൃദയഹാരിയായ പൂന്തോട്ടം കണ്ട് അയാൾ അത്ഭുതപ്പെട്ടു. അയാൾ ചോദിച്ചു.?

'ആരാണിവിടത്തെ ഉദ്യാനപാലകൻ'

'ദാ. അയാൾ അവിടെ നിന്ന് പണി ചെയ്യുന്നു. 'വീട്ടുകാരി തോട്ടത്തിലേക്ക് കൈ ചൂണ്ടി. അതിഥി അയാളെ സൂക്ഷിച്ചു നോക്കി. ആ തോട്ടക്കാരനെ

കണ്ട് അയാൾ ഒരു നിമിഷം നടുങ്ങി നിന്നു. എന്ത് ...

'സർ. ലോറൻസ് ബ്രാഗല്ലേ ഇത്? '

കൂപ്പുകൈകളോടെ അതിഥി തോട്ടക്കാരന്റെ അടുക്കലേക്ക് ഓടി ചെന്നു. 'സർ. മഹാനായ അങ്ങെന്താണ് ഇവിടെ നിന്ന് പണി ചെയ്യുന്നത്.? അതിഥി ചോദിച്ചു.

'ഹെയ്.. ഒന്നുമില്ല' എന്നു പറഞ്ഞ് മൺവെട്ടിയുമായി പുറത്തേക്ക് പോകാൻ ഭാവിച്ചു.

'അനേകായിരങ്ങൾ ആദരിക്കുന്ന നോബൽ സമ്മാന ജേതാവായ വില്യം ലോറൻസ് ബ്രാഗ്രാണ് നമ്മുടെ മുന്നിൽ നിൽക്കുന്നത്. അതിഥി തോട്ടക്കാരനെ വീട്ടമ്മക്ക് പരിചയപ്പെടുത്തി.

അയാൾ പറഞ്ഞത് സത്യമായിരുന്നു. 1915 ൽ ഫിസിക്സിൽ നോബൽ സമ്മാനം നേടിയ പ്രശസ്ത ആസ്ട്രേലിയൻ ശാസ്ത്രജ്ഞനായിരുന്നു ഇത്രയും കാലം അവിടെ തോട്ടക്കാരനായി പണിയെടുത്തത്.

ലണ്ടനിലെ റോയൽ ഇൻസ്റ്റിട്ട്യൂട്ടിന്റെ മേധാവിയായി സേവനം ചെയ്യുകയായിരുന്നു അപ്പോൾ. അതിനിടയിലാണ് ചെടികളോടും പൂക്കളോടും പൂന്തോട്ടത്തോടും പ്രകൃതിയോടുമുള്ള അതിരറ്റ സ്നേഹം കൊണ്ട് ലോറൻസ് ഇത്തരത്തിൽ അജ്ഞാതനായ ഒരു തോട്ടക്കാരനായി മാറിയത്.

ഇത്രയും കാലം തന്റെ തോട്ടക്കാരനായി പണിയെടുപ്പിക്കാൻ ഇടവന്നതിൽ വീട്ടമ്മ വല്ലാതെ പശ്ചാത്തപിച്ചു. മഹാനായ ആ മനുഷ്യന്റെ കാൽപാദങ്ങൾ തൊട്ടു വണങ്ങി.

'നമ്മുടെ കർത്താവിനെ ബേത്‌ലഹേമിലെ കാലിത്തൊഴത്തു മുതൽ ഗോൽഗാഥായിലെ കുരിശുവരെ പ്രകൃതി സ്നേഹത്തിന്റെ ധാരാളം ഉദാഹരണങ്ങൾ കാണാൻ കഴിയും.നസറേത്തിലെ വീടും അപ്പന്റെ പണിശാലയും ശിഷ്യന്മാരോടൊത്ത് യാത്ര ചെയ്ത പടകും പ്രകൃതിയോടിണങ്ങുന്ന ക്രിസ്തുവിന്റെ ജീവിത ശൈലി വെളിവാക്കുന്നു. കാനാവിലെ പച്ച വെള്ളവും, കൽഭരണിയും ആദ്യത്തെ അതിശയത്തിന് യേശു തെരഞ്ഞെടുക്കുന്നു.

ഉപമകൾക്കായി ആടിനെയും വയലിനേയും വിത്തിനെയും പറവയേയും പുല്ലിനേയും തെരഞ്ഞെടുക്കുന്നു. എല്ലാം അറിയുന്നവനായ ക്രിസ്തു 'ദൈവമേ നിന്റെ ജനം പ്രകൃതിയെ സ്നേഹിക്കണേ.'

# My Fortress

***Anne George, Venmony***

*Lord, into thy arms I flee,*
*Completely broken, worn and torn,*
*Praying that you will accept me,*
*And make me a child of your own.*
*I wandered in these streets, so long,*
*In a world that's mostly wrong,*
*Hold me closer to your chest,*
*Until this heart of mine melts.*
*May your loving arms engulf me,*
*As i sob and ease myself,*
*Praying that you will never leave me,*
*Alone, to face life's hardest test.*
*My life is filled with fears, Oh Lord!*
*And my mind is all upset,*
*Draw me closer still closer Lord,*
*Till all my fears Ii lay to rest.*
*Pour upon me thy peace, Oh Lord!*
*As my soul only upon thee rests,*
*Never leave me all alone,*
*For without you, I can never be my best.*
*I stand before your throne of Grace,*
*With shame and reproach on my face,*
*And seek forgiveness, through your Grace,*
*And strength, to complete this worldly race.*

# അഭിനന്ദനങ്ങൾ

**കേരള സംസ്ഥാന ഗണിതശാസ്ത്ര പാഠപുസ്തക കമ്മറ്റി അംഗമായ (SCERT 9-ാം ക്ലാസ്) ശ്രീമതി പ്രിയ രാജ് പുതുശ്ശേരി, MGDHS സ്കൂളിലെ അദ്ധ്യാപികയാണ്. ചെങ്ങന്നൂർ ഭദ്രാസന വൈദികസംഘം സെക്രട്ടറി ബിനു ജോയി അച്ചന്റെ സഹധർമ്മിണിയാണ്.**





ഫാ. റിനോ കെ. മാത്യു

# പ്രകൃതിയിൽ തൊടുന്ന ആത്മീയത

ദൈവവും മനുഷ്യനും പ്രകൃതിയും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ട്. വിശുദ്ധ വേദപുസ്തകം ഈ ബന്ധത്തെ സുന്ദരമായി ആവിഷ്കരിച്ചിട്ടുണ്ട്. ദൈവത്തിനും മനുഷ്യനും ഇടയിലുള്ള സജീവമായ ഒരു മധ്യവർത്തിയാണ് പ്രകൃതി. മനുഷ്യരായ നമ്മുടെ മാത്രമല്ല, എല്ലാ ജീവജാലങ്ങളുടെയും പൊതുഭവനമാണ് ഈ ലോകം. എന്നാൽ അമിതവും ചൂഷകവുമായ മനുഷ്യാധികാരത്തിന്റെയും ശക്തിയുടെയും ഉപയോഗങ്ങൾ പ്രകൃതിയുടെ നിലനിൽപ്പിനെ തന്നെ ആപൽക്കരമായി ബാധിച്ചിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാമിന്ന് ജീവിക്കുന്നത്. പരിസ്ഥിതിയുടെ സ്വാഭാവിക ഘടനകളുടെയും സഹജമായ ഭാവാവസ്ഥകളുടെയും മേലുള്ള ലാഭാധിഷ്ഠിതവും ആർത്തി കേന്ദ്രീകൃതവുമായുള്ള ''ബലപ്രയോഗങ്ങൾ പ്രപഞ്ചത്തെ തന്നെ വല്ലാത്ത അരക്ഷിതാവസ്ഥയിൽ എത്തിച്ചിരിക്കുന്നു. മണ്ണിന്റെയും ജലത്തിന്റെയും ജീവ-അജീവ ജാലങ്ങളുടെയും നിലനിൽപ്പുതന്നെ അപകടകരമായിരിക്കുന്നു. ''ഇനിയും മരിക്കാത്ത ഭൂമി നിന്നാസന്നമൃതിയിൽ നിനക്കാത്മശാന്തി' എന്ന് വിലപിക്കേണ്ട അസന്നിഗ്ദ്ധ അവസ്ഥയിലെത്തി നിൽക്കുമ്പോഴും എല്ലാം നശിച്ചുപോയിട്ടില്ല, പോകില്ല എന്നു പ്രതീക്ഷയുടെ തിരിനാളങ്ങൾ നാളയിലേക്ക് കത്തിച്ചു വെക്കാനുള്ള ആഹ്വാനങ്ങൾക്ക് കാതോർക്കേണ്ട കാലമായിരിക്കുന്നു. പ്രകൃതിയെ ആദരിച്ചും ആത്മീയമായി ഇടപെട്ടും ജീവിക്കേണ്ട ആവശ്യകത മുമ്പെന്നത്തേക്കാളും ഇന്ന് ശക്തമായിരിക്കുന്നു.

പ്രപഞ്ചം ദൈവദാനമാണെന്നും ഈ ദാനത്തിന് നിരന്തരം സ്തുതികൾ അർപ്പിക്കുന്നതിലൂടെ മനുഷ്യൻ പ്രപഞ്ച സ്നേഹിയായി മാറുന്നുവെന്നും വിശുദ്ധ വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നു. സങ്കീർത്തകൻ തന്റെ വിവരണത്തിൽ ദൈവത്തിന്റെ അനന്തമായ കാരുണ്യത്തെ എപ്പോഴും സ്തുതിക്കുന്നു. പ്രപഞ്ചത്തിന് വേണ്ടി ദൈവത്തിന് സ്തുതി പാടുന്ന മനുഷ്യൻ സഹോദരബന്ധത്തിലൂടെ പ്രപഞ്ചത്തിന്റെ സന്തുലിതാവസ്ഥ നിലനിർത്തണമെന്ന് ദൈവം ആഗ്രഹിക്കുന്നു. അതിന് പ്രകൃതി സംരക്ഷണ ബോധത്തിൽ ഊന്നിയ ഹരിത ആത്മീയതയാണ് ആവശ്യം. മനുഷ്യന്റെ ലാഭകണ്ണുകൾ അനുദിനം പ്രകൃതിയെ മുറിവേൽപ്പിച്ചു കൊണ്ടിരിക്കുകയാണ് അതിനാൽ,ഇന്നിന്റെ കാലഘട്ടത്തിൽ ഒരു മടക്കയാത്ര നമുക്ക് അനിവാര്യമാണ്. പരിസ്ഥിതിയെ പുണരുന്ന ആത്മീയതയ്ക്ക് നാം പ്രാധാന്യം കൊടുക്കണം. പ്രകൃതിസംരക്ഷണം നമ്മുടെ ആത്മീയതയുടെ ഭാഗമാകണം.

### പാശ്ചാത്യ-പൗരസ്ത്യ പരിസ്ഥിതി ദർശനങ്ങൾ

പാശ്ചാത്യൻ പ്രപഞ്ചത്തിലെ മനുഷ്യനെ മേധാവി ആയി കാണുമ്പോൾ പൗരസ്ത്യ സഭ പ്രപഞ്ചത്തിലെ മനുഷ്യന്റെ സ്ഥാനത്തെ ശുശ്രൂഷകനായി കാണുന്നു എന്നതാണ് പ്രധാനം. മേധാവിയുടെ സ്ഥാനം അധികാരം ആധിപത്യം ഉൾക്കൊള്ളുന്നു. എന്നാൽ ഉപഭോഗ തൃഷ്ണയ്ക്കതീതമായി ശുശ്രൂഷകന്റെ മനോഭാവം ഔദാര്യപൂർവമായ സമീപനം ആണ്. പൗരസ്ത്യ ദർശനത്തിൽ ഉത്തരവാദിത്വ ബോധത്തോടും ഉള്ളുനിറഞ്ഞ നന്ദിയോടും ആണ് പ്രപഞ്ചത്തിന്റെ ശുശ്രൂഷകനായി മനുഷ്യൻ മാറുന്നത്. ഈ

സമീപനത്തിൽ ചൂഷണവും ഇഷ്ടംപോലെ ഉപയോഗിക്കാനുമുള്ള സ്വാതന്ത്ര്യവും എല്ലാം അന്യമാണ്. ഏദൻ തോട്ടത്തെ കാക്കാനായി നിയോഗിക്കപ്പെട്ട ആദാമിനും ശുശ്രൂഷകന്റെയും സംരക്ഷകന്റെയും ദൗത്യമായിരുന്നു. എന്നാൽ ദൈവഹിതത്തിന് വിരുദ്ധമായി ഭൂമിയുടെ ഫലത്തെ ഉപയോഗിക്കുവാൻ ആദം മുതിർന്നപ്പോൾ അത് ദൈവനിഷേധവും ആദ്യ പാപവുമായി. പൗരസ്ത്യ സഭാ ദർശനത്തിലെ പ്രപഞ്ചത്തിന്റെ ശുശ്രൂഷയിലൂടെ രക്ഷയുടെ സുവിശേഷ ദൗത്യം ഏറ്റെടുക്കുകയും ഹരിത ദേവാലയങ്ങൾ പ്രായോഗിക തലത്തിൽ എത്തിക്കുവാൻ വേണ്ടി സഭകൾ ശ്രദ്ധ ചെലുത്തുകയും ചെയ്യണം.

**കാര്യവിചാരകത്വ ദൗത്യം**

ഭൂമിയിൽ ദൈവത്തിന്റെ കാര്യവിചാരകരായിട്ടാണ് മനുഷ്യനെ സൃഷ്ടിച്ച് ആക്കിയിരിക്കുന്നത്. മനുഷ്യന്റെ ഐശ്വര്യത്തിനും ക്ഷേമത്തിനും വേണ്ടി ഉള്ള എല്ലാ വിഭവങ്ങളും ദൈവം ഇവിടെ ഒരുക്കിയിട്ടുണ്ട്. അവയെ കൃതജ്ഞതയോടും വിശ്വസ്തതയോടും നീതിബോധത്തോടും അനുഭവിക്കുവാനും കാത്തുസൂക്ഷിക്കുവാനും ഉള്ള ഉത്തരവാദിത്വം ആണ് കാര്യവിചാരകർക്കുള്ളത്, (ഉല്പത്തി 2:15). മനുഷ്യനെ ദൈവം സൃഷ്ടിച്ചപ്പോൾ ഒരു പശ്ചാത്തലം ഉണ്ടായിരുന്നു വെളിച്ചം, പറവ, മൃഗം, ഭൂമി മുതലയാവ. ഈ പശ്ചാത്തലത്തിൽ ഉള്ള മനുഷ്യൻ അതിനെ കാക്കാനും സഹവർത്തിത്വത്തോടെ ജീവിക്കുവാനും ആണ് സൃഷ്ടിക്കപ്പെട്ടത്.

സൃഷ്ടിയുമായി സഹകരിക്കുന്ന മനുഷ്യനെയാണ് ഉല്പത്തിയിൽ നാം കാണുന്നത്. തന്റെ സൃഷ്ടികൾക്കെല്ലാം പേരിടുവാൻ ദൈവം അവയെ മനുഷ്യന്റെ മുമ്പിൽ കൊണ്ടുവന്നു. പ്രപഞ്ചത്തിൽ ദൈവം സൃഷ്ടിച്ച ചരാചരങ്ങളിൽ ഓരോന്നും മനുഷ്യനുമായി ബന്ധമുളവായതോടെ അവൻ എല്ലാറ്റിനും പേരിട്ടു. അങ്ങനെ പ്രപഞ്ച സൃഷ്ടിയിൽ ദൈവത്തിന്റെ സഹായിയായിത്തീർന്നു മനുഷ്യൻ. ഒരു ജീവിയുടെ മൂല്യം വികസിപ്പിച്ചെടുക്കുന്നത് ഉൾപ്പെടെ, അതിനെ സംരക്ഷിക്കുക, മേൽനോട്ടം വഹിക്കുക, നിർവ്വഹണം നടത്തുക, വളർത്തുക എന്നിങ്ങനെ വിഭിന്നങ്ങളായ അർത്ഥങ്ങൾ കൊണ്ടു സമ്പന്നമായ ഒരു വാക്കാണ് കാര്യവിചാരകത്വം.

പ്രകൃതിയുമായുള്ള ബന്ധത്തിൽ മനുഷ്യനുള്ളത് ഉടമസ്ഥ അവകാശമല്ല മറിച്ച് കാര്യവിചാരകത്വം മാത്രമാണ്. സകലത്തിന്റെയും ഉടയവൻ ദൈവമാണ്. സ്രഷ്ടാവിനു മാത്രമേ സൃഷ്ടിയുടെ മേൽ അവകാശമുള്ളൂ. ഇവിടെ ഓരോ ആളുകൾക്കും ഒരു തോട്ടക്കാരന്റെ ഉത്തരവാദിത്വം ആണ് ഉള്ളത്. 'സ്റ്റുവാർഡ്' എന്നതുകൊണ്ട് സഹജീവികളെ ശുശ്രൂഷിക്കുക, മുറിവ് ഉണക്കുക, സുഖപ്പെടുത്തുക, സഹായഹസ്തം നല്കുക, അകന്നബന്ധങ്ങളെ അനുരഞ്ജിപ്പിക്കുക, മാർഗനിർദ്ദേശം നല്കുക, പരിപാലിക്കുക എന്നീ വിശാല അർത്ഥത്തിലാണ് ഉപയോഗിക്കേണ്ടത്. പാരിസ്ഥിക ദൈവശാസ്ത്ര പണ്ഡിതന്മാർ 'മ്യൂച്ചൽ കസ്റ്റോഡിയൻസ്' എന്ന വാക്കാണ് സ്റ്റുവാർഡിന് പകരമായി ഉപയോഗിക്കുന്നത്.

യഹൂദ-ക്രിസ്ത്യൻ പാരമ്പര്യത്തിന്റെ തുടർച്ചയായി നൂറ്റാണ്ടുകളായി നാം വച്ചുപുലർത്തിയ മേൽക്കോയ്മയിലധിഷ്ഠിതമായ 'അധീശത്വ ദൈവശാസ്ത്ര' *(Dominion Theology)* ത്തിൽ നിന്നും പരിരക്ഷാത്മകമായ കാര്യവിചാരകത്വ ദൈവശാസ്ത്ര *(Stewardship Theology)* ത്തിലേക്ക് കഴിഞ്ഞ കാൽ നൂറ്റാണ്ടുകളിലൂടെ നടന്ന പടിപടിയായി മാറ്റം ഹരിത ആത്മീയതയിലെ നാഴികക്കല്ലാണ്. ചൂഷകനെ സേവകനായും, പരമാധികാരിയെ പരിചാരകനായും മാറ്റിയ ഈ പുതിയ ആദ്ധ്യാത്മിക ദർശനം, പരിണാമത്തിന്റെ മകുടം എന്ന് സ്വയം കരുതുകയും മനുഷ്യാധിഷ്ഠിത ലോകവീക്ഷണം *(Anthropocentric)* വച്ചു പുലർത്തുകയും ചെയ്ത ആധുനിക മനുഷ്യന്റെ അഹന്തക്കേറ്റ ഏറ്റവും വലിയ പ്രഹരമാണ്.

പ്രകൃതിയെയും സമസ്ത സൃഷ്ടിജാലങ്ങളേയും നമ്മുടെ സമസൃഷ്ടികളായി, പങ്കാളികളായി നമുക്ക് കാണാൻ കഴിയണം. സമസ്ത സൃഷ്ടി ജാലങ്ങളുടെയും പൊതുഭവനവും തറവാടുമായ പ്രപഞ്ചത്തിന്റെ അത്ഭുതകരമായ ആവാസവ്യവസ്ഥയുടെ നിലനിൽപ്പ് ഋതുഭേദങ്ങളുടെ സന്തുലനവും മനുഷ്യകുലത്തിന്റെ ഭാവിയെ നിർണ്ണായകമായി സ്വാധീനിക്കുന്നു. എന്നാൽ പലതരത്തിലുള്ള വെല്ലുവിളികൾ ഭൂമിയുടെ ഭാസുരഭാവിയെ അസ്വസ്ഥമാക്കുന്നു. സസ്യ-ജന്തുജാലങ്ങളിലെ വൈവിധ്യം സൃഷ്ടപ്രപഞ്ചത്തിന് അലങ്കാരമാണ്. അവയിലെ ഏതെങ്കിലും ഒരിനം നാമാവശേഷമാകുമ്പോൾ പ്രപഞ്ചത്തിന്റെ സൗന്ദര്യമാണ് കുറയുന്നതെന്ന് നാമറിയണം. സസ്യ-ജന്തുജാലങ്ങളിലെ വൈവിധ്യം മാത്രമല്ല മനുഷ്യ സംസ്കാരത്തിലെ വൈവിധ്യമാർന്ന പൈതൃകങ്ങളും സംരക്ഷിക്കപ്പെടണം. ചിരപുരാതന പൈതൃകസ്മാരകങ്ങളും, പുരാതന ദേവാലയങ്ങളും ആധുനിക കാലത്തി

നൊത്ത് രൂപമാറ്റം ചെയ്യപ്പെടുമ്പോൾ മനുഷ്യവംശത്തിന്റെ നിക്ഷേപങ്ങളാണ് നഷ്ടപ്പെടുന്നത്. വിരൂപമാക്കപ്പെട്ട ഭൂമിയും വിസ്മൃതിയിലാണ്ടുപോകുന്ന സംസ്ക്കാരങ്ങളും സൃഷ്ടപ്രപഞ്ചത്തിന്റെ സൗന്ദര്യം നഷ്ടമാക്കുന്നു. അതിനാൽ ചില നവീകരണങ്ങളും, പുതുക്കവും, ബദൽശൈലിയും അനിവാര്യമായി വന്നിരിക്കുകയാണ്. മതത്തിനും രാഷ്ട്രീയത്തിനും സംസ്കാരത്തിനും സാമ്പത്തികശാസ്ത്രത്തിനും പരിസ്ഥിതിയെ തൊടാതെ ഇനി കടന്നുപോകാനാവില്ല. ജീവജാലങ്ങളുടെ നിലനില്പിനെ അവഗണിച്ച് ഒന്നിനും മുന്നോട്ടുപോകാനാവില്ല, ഇതുവരെ നാം നടത്തിയ യാത്ര തെറ്റായ വഴിയിലൂടെയായിരുന്നു എന്ന യാഥാർത്ഥ്യം മനസ്സിലാക്കി ഒരു മടക്കയാത്ര നടത്തേണ്ട സമയം അതിക്രമിച്ചിരിക്കുന്നു. നഷ്ടപ്പെട്ട ആത്മീയതയും ഹരിതകവും വീണ്ടെടുക്കേണ്ട ചരിത്ര മുഹൂർത്തമാണിത്. അതിനായി നമുക്കൊരുങ്ങാം.

## ഭദ്രാസന വാർത്തകൾ

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)



പരിശുദ്ധ പെന്തിക്കോസ്തി പെരുന്നാളിലൂടെ ലഭിച്ച പരിശുദ്ധാത്മാവിന്റെ കൃപകൾ നമ്മുടെ ജീവിതയാത്രയിൽ കൂടുതൽ ദിശാബോധത്തോടെ മുന്നേറാൻ ഇടയാക്കട്ടെ. ഭദ്രാസന യുവജനപ്രസ്ഥാനം 2023-2024 വർഷത്തെ വാർഷിക സമ്മേളനം ബഥേൽ മാർ ഗ്രിഗോറിയോസ് അരമന പള്ളിയിൽ വെച്ച് മെയ് 12-ാം തീയതി നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസന M. G. O. C. S. M. ന്റെയും, വിദ്യാജ്യോതിയുടെയും നേതൃത്വത്തിൽ ജൂൺ മാസം 2-ാം തീയതി ബഥേൽ അരമനയിൽ വെച്ച് 'ഗുരുവന്ദനം 2024' നടത്തപ്പെട്ടു. അതോടൊപ്പം പെന്തിക്കോസ്തി പെരുന്നാൾ ദിവസം 9 കുഞ്ഞുങ്ങൾക്ക് അഭിവന്ദ്യ തിരുമനസ്സു കൊണ്ട് ആദ്യാക്ഷരം കുറിച്ചു. ബഥേൽ പത്രിക മുൻ ചീഫ് എഡിറ്ററും അറത്തിൽ സെന്റ് ജോർജ് മഹാഇടവക അംഗവുമായ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിനെ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലായി പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. അനുമോദനങ്ങൾ. ആറ്റുവാ മാർ ബർസൗമ ഇടവകാംഗമായ ഗ്രിഗറി ജോർജ് നൈനാൻ മെയ് മാസം 18-ാം തീയതി ചെങ്ങന്നൂർ ബഥേൽ അരമന പള്ളിയിൽ വച്ച് യവ്പ്പദ്യക്ക്നോ പട്ടം സ്വീകരിച്ചു. ഭദ്രാസനത്തിന്റെ ആശംസകൾ. ഭാഗ്യ സ്മരണാർഹനായ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ 6-ാം ഓർമ്മപെരുന്നാൾ കൊണ്ടാടുന്നതിനെ സംബന്ധിച്ചുള്ള ആലോചനായോഗം ജൂൺ മാസം 8-ാം തീയതി ബഥേൽ അരമനയിൽ വച്ച് കൂടി വിവിധ കമ്മറ്റികൾ രൂപീകരിച്ചു. മർത്തമറിയം സമാജം ഭദ്രാസന - ഡിസ്ട്രിക്ട് വാർഷിക സമ്മേളനങ്ങൾ വിവിധ ഇടവകകളിൽ വെച്ച് നടത്തപ്പെടുന്നു. പുതിയ അദ്ധ്യയന വർഷം ആരംഭിക്കുകയാണല്ലോ. ഭൗതീകമായ അറിവിനോടൊപ്പം ആത്മീയമായ അറിവിനെ സമ്പാദിക്കുവാൻ കുഞ്ഞുങ്ങൾക്ക് ഇടയായിതീരുന്നതിനു മാതാപിതാക്കളും, സൺഡേ സ്കൂൾ അധ്യാപകരും പ്രത്യേക ശ്രദ്ധ ചെലുത്തണം.എല്ലാ കുഞ്ഞുങ്ങളും മികവോടെ പഠിച്ച് മുന്നേറുവാൻ ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ഭദ്രാസന പൊതുയോഗം 2024 ജൂലൈ മാസം കൂടുവാൻ മെത്രാസന കൗൺസിൽ തീരുമാനിച്ചിട്ടുണ്ട്.

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഇടനാട് സെന്റ് മേരീസ് ഇടവകാംഗം തയ്യിൽ റ്റി.എം. സഖറിയാ കോർ -എപ്പിസ്ക്കോപ്പായുടെ ദേഹവിയോഗത്തിൽ ആത്മശാന്തിക്കായി പ്രാർത്ഥിക്കുന്നതോടൊപ്പം ദുഖാർത്തരായ കുടുബാംഗങ്ങളെ ദൈവം ആശ്വസിപ്പിക്കട്ടെ. ചെങ്ങന്നൂർ ഭദ്രാസനത്തിലെ വൈദിക വിദ്യാർത്ഥികളുടെ നേതൃത്വത്തിൽ 2024 മെയ് 24 മുതൽ 26 വരെയുള്ള തീയതികളിൽ മുളക്കുഴ സെന്റ് മേരീസ് പള്ളിയിൽ വെച്ച് ഭദ്രാസന പാരിഷ് മിഷൻ നടത്തപ്പെട്ടു. പുനർനവീകരണം നിർവ്വഹിച്ച ആറാട്ടുപുഴ സെന്റ് മേരീസ് ഇടവകയുടെ കൂദാശാകർമ്മം നിർവ്വഹിക്കപ്പെട്ടു. അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ഇടവക സന്ദർശനം ജൂൺ 2-ാം തീയതി ഓലിക്കൽ മാർ ഗ്രീഗോറിയോസ്, ജൂൺ 16-ാം തീയതി ആറ്റുവാ സെന്റ് ബർസൗമാ ദേവാലയങ്ങളിൽ നടത്തപ്പെടുന്നു. ഭദ്രാസന വൈദികയോഗം ജൂൺ മാസം 11-ാം തീയതി ബഥേൽ അരമനയിൽ നടത്തപ്പെടുന്നു. ഓതറ സെന്റ് മേരീസ് ഇടവകാംഗമായിരുന്ന ദിവംഗതനായ ചക്കാലയിൽ സി.പി. ചാക്കോ അച്ചന്റെ 10-ാം ഓർമ്മ ജൂൺ 09-ാം തീയതി നടത്തപ്പെട്ടു. പ. ശ്ലീഹാനോമ്പിലേക്ക് പ്രവേശിക്കുന്നുവല്ലോ. ദൈവരാജ്യത്തിനുവേണ്ടി രക്തസാക്ഷികളായ പരിശുദ്ധ ശ്ലീഹന്മാരുടെ മദ്ധ്യസ്ഥതയിൽ സങ്കേതപ്പെട്ട് അവരെപോലെ ദൈവത്തിനായി സമർപ്പിക്കപ്പെടാം.

ഫാ. ഡോ. മാത്യു വർഗീസ്, അടൂർ 



# പൗരസ്ത്യ ആരാധന സംഗീതവും മലങ്കരസഭയും

ക്രിസ്തീയ സഭകളിൽ എല്ലാം തന്നെ ആരാധന സംഗീതം സവിശേഷ ശ്രദ്ധയും ശാസ്ത്രീയ പഠനവും ആർജ്ജിച്ചിട്ടുള്ള വിഷയമാണ്. സഭാ പാരമ്പര്യത്തിലെന്നപോലെ ആരാധനാ സംഗീതത്തിലും പാശ്ചാത്യ സഭാ രീതിയിൽ നിന്ന് വ്യത്യസ്തമാണ് പൗരസ്ത്യ ആരാധനാ സംഗീതം. പൗരസ്ത്യ ആരാധനാ സംഗീതം അതാത് ദേശത്തിന്റെ സാംസ്കാരിക തനിമയോട് ചേർന്ന് വളർച്ച പ്രാപിച്ചിട്ടുള്ളതാണ്. പൗരസ്ത്യ സഭകളിലെ ആരാധനാ ഭാഷ ഗ്രീക്ക്, സുറിയാനി ഭാഷകളിൽ ആയതിനാൽ ആരാധനാ സംഗീതവും ഈ ഭാഷകളിൽ വളർന്നുവന്നവയാണ്.

പൗരസ്ത്യ ആരാധനാ സംഗീതത്തിന്റെ പ്രത്യേകത, ആരാധക സമൂഹം ആലപിക്കുന്നു എന്നുള്ളതാണ്. (congregational) എന്നാൽ പാശ്ചാത്യ ആരാധനാ സംഗീതം ഗായകസംഘാലാപനമാണ് (Choral). പാശ്ചാത്യ സംഗീതത്തിന്റെ സ്വാധീനം ഇന്ന് പൗരസ്ത്യ ആരാധന രീതിയിൽ ഉണ്ടെങ്കിലും അതിന്റെ തനിമ വിശ്വാസ സമൂഹം ഒരുമിച്ച് ആലപിക്കുന്നതാണ്.

ഗ്രീക്ക്, സുറിയാനി ഭാഷകളിൽ പൗരസ്ത്യ ആരാധനാ സംഗീതം ബന്ധപ്പെട്ടിരിക്കുന്നു എന്നു മുൻ പറഞ്ഞിരുന്നല്ലോ. ഇതിന്റെ താളലയങ്ങളിൽ ഇവ പരസ്പരം കടപ്പെട്ടിരിക്കുന്നു. ഗ്രീക്ക് സംഗീത ശൈലിയുടെ സ്വാധീനം സുറിയാനി സംഗീതത്തിൽ കാണാവുന്നതാണ്. അതുപോലെ സുറിയാനി സംഗീതത്തിന്റെ ചില രീതികൾ ഗ്രീക്ക് സംഗീതവും കടം കൊണ്ടിട്ടുണ്ട്. ഉദാഹരണമായി എട്ടു രാഗങ്ങളിൽ (നിറം) ആലപിക്കുന്ന സുറിയാനി സംഗീത ആലാപനരീതി യവന ആരാധന സംഗീതത്തിൽ നിന്ന് വന്നതാണ് എന്ന് സംഗീത പണ്ഡിതർ അഭിപ്രായപ്പെടുന്നു.

**മലങ്കര സഭയും സുറിയാനി സംഗീതവും**

മലങ്കര സഭക്ക് പുരാതന കാലം മുതൽ തന്നെ സുറിയാനി പാരമ്പര്യം ഉണ്ടായിരുന്നു എന്നത് ചരിത്ര വസ്തുതയാണ്. മലങ്കര സഭയുടെ സംഗീത പാരമ്പര്യം അതിന്റെ ചരിത്രവുമായി ബന്ധപ്പെട്ടിരിക്കുന്നു.

പുരാതന ക്രൈസ്തവ സഭകളുടെ ആരാധന സംഗീതത്തിൽ ഉന്നത സ്ഥാനത്ത് നിൽക്കുന്ന സുറിയാനി സംഗീതം ഏറെ ഹൃദ്യവും ധ്യാനാത്മകവുമാണ്. ഗുഹകളിലും, മരുഭൂമികളിലും ദയറാകളിലും ഇരുന്ന ക്രിസ്തീയ സന്യാസിമാർ പ്രാർത്ഥനയിലും ജാഗരണത്തിലും ധ്യാനത്തിലുമിരുന്ന് ദൈവിക വെളിപാടുകളെ ഹൃദയ തന്ത്രികളിൽ മീട്ടി രൂപപ്പെടുത്തിയ ഗീതങ്ങളാണ് സുറിയാനി സംഗീതത്തിലുള്ളത്.

എബ്രായ സംഗീതത്തിന്റെ ശൈലി പിന്തുടർന്നാണ് സുറിയാനി സംഗീതം രൂപം കൊണ്ടിട്ടുള്ളത്. സുറിയാനി കവിതകളുടെ അടിസ്ഥാനം മാത്ര (Meter)-കളിലാണ്. ഒരു വരിയിൽ എത്ര സ്വരങ്ങൾ (Syllables) വരുന്നു എന്നതിനെ അടിസ്ഥാനമാക്കിയാണ് സുറിയാനി കവിതകളുടെ രചനയും ആലാപനവും നിർവ്വഹിക്കപ്പെടുന്നത്. സുറിയാനി കവിതകളിലെ പ്രധാന 'മീറ്ററു'കൾ താഴെ കൊടുക്കുന്നു.

**നാലക്ഷര മാത്രകൾ Four syllabic Meter (Tetra syllabic)**

ഒരു വരിയിൽ നാല് സ്വരാക്ഷരങ്ങൾ (Vowel) വരുന്നു. ഹാർമോണിയസ് എന്ന കവിയാണ് ആദ്യമായി ഈ മീറ്ററിൽ കവിതകൾ രചിച്ചത്. സുറിയാനി സഭാ പിതാവായ മാർ അപ്രേമും ഈ മീറ്ററിൽ കവി

തകൾ രചിച്ചിട്ടുണ്ട്.

**പഞ്ചാക്ഷര മാത്രകൾ Penta Syllabic Meter (Five syllabic)**

ഒരു വരിയിൽ അഞ്ച് സ്വരാക്ഷരങ്ങൾ. ബർദൈസാൻ ആണ് ഇതിന്റെ ഉപജ്ഞാതാവ്. മാർ ബാലായിയുടെ കവിതകൾ ഈ മീറ്ററിലാണ്.

**സപ്താക്ഷര മാത്രകൾ Hepta syllabic Meter (Seven syllabic)**

ഒരു വരിയിൽ ഏഴ് അക്ഷരങ്ങൾ. മാർ അപ്രേമാണ് ഈ മീറ്ററിൽ ആദ്യമായി കവിതകൾ രചിച്ചതെന്ന് കരുതുന്നു. ഹാർമോണിയസാണെന്ന് ഒരു വിഭാഗം വാദിക്കുന്നു.

**പന്ത്രണ്ടക്ഷര മാത്രകൾ Dodeca syllabic Metere (Twelve syllabic)**

ഒരു വരിയിൽ 12 സ്വരങ്ങൾ വരുന്നു. സെറൂഗിലെ മാർ യാക്കോബാണ് ഈ മീറ്ററിന്റെ ഉപജ്ഞാതാവ് എന്ന് കരുതുന്നു. എന്നാൽ പൗരസ്ത്യ സുറിയാനി സഭാ പാരമ്പര്യത്തിൽ നർസ്സായിയാണ് പന്ത്രണ്ടക്ഷര മാത്രയുടെ സ്രഷ്ടാവ് എന്ന് കരുതുന്നു. ഇതിനെ യാക്കൂബിയൻ മീറ്റർ എന്നുകൂടെ വിളിക്കുന്നു.

പ്രാസത്തിന് പ്രാധാന്യം നൽകുന്നതിൽ സുറിയാനി കവിതകൾ മുന്നിട്ട് നിൽക്കുന്നു. കൂടാതെ സുറിയാനി അക്ഷരമാലയിലെ അക്ഷരങ്ങൾ വച്ച് വരികൾ തുടങ്ങുന്ന രീതിയും (Acrostics) അവർ അവലംബിച്ചു. ഉദാഹരണമായി വി. വിവാഹകൂദാശയിലെ ''സഭയാം തിരുസഭയാമീ – ഞാൻ ............'' എന്ന ഗീതത്തിന് 22 ഖണ്ഡികകളാണുള്ളത് (Stanza). സുറിയാനിയിൽ ഈ ഖണ്ഡികകൾ സുറിയാനി അക്ഷരമാലക്രമത്തിൽ ആണ് തുടങ്ങുന്നത്. സുറിയാനി ഭാഷയിൽ 22 അക്ഷരങ്ങളാണുള്ളത്.

**സുറിയാനി സംഗീത ആലാപന ശൈലി**

സുറിയാനി സംഗീതം ആലപിക്കുന്നത് രണ്ട് ഗ്രൂപ്പുകളായിട്ടാണ്. അതിന് 'ഗൂദ' എന്നു പറയുന്നു. ഗൂദാ എന്നതിന് 'കൂട്ടം', 'ക്രമം', 'സംഘം' എന്നിങ്ങനെയുള്ള അർത്ഥമുണ്ട്. ഈ ഗൂദാകൾ മാറി മാറി ഓരോ ഖണ്ഡികകൾ ചൊല്ലുന്നു. വിശുദ്ധനായ ഇഗ്നാത്തിയോസാണ് ഇപ്രകാരം രണ്ടു കൂട്ടമായി പാടുന്നതിനുള്ള ക്രമീകരണം ആദ്യമായി നിർവഹിച്ചതെന്ന് പരമ്പരാഗതമായി വിശ്വസിക്കപ്പെടുന്നു. ഗൂദാകളിൽ പാടുന്നവരേ 'സമറോന്മാമാർ' എന്നറിയപ്പെടുന്നു. 'ഗായകർ' എന്നാണിതിന്റെയർത്ഥം. ഓരോ ഗൂദായ്ക്കും ഒരു തലവൻ ഉണ്ടാകും അയാൾ 'റീശ് ഗൂദോ' എന്നറിയപ്പെടുന്നു. വടക്കുവശത്തെ ഗൂദായാണ് ഗീതങ്ങൾക്ക് തുടക്കമിടുന്നത്. തെക്കുവശത്തെ ഗൂദാ പ്രതിഗാനം ആലപിക്കുന്നു. വി. മൂറോൻ കൂദാശയിൽ മൂന്നു ഗൂദാകൾ ഉണ്ടാകണമെന്നാണ് നിയമം. അത് ഒന്നാമത്തെ ഗൂദാ വി. മദ്ബഹായിലും, രണ്ടാമത്തെ ക്രമം അഴിക്കുള്ളിലും മൂന്നാമത്തെ സംഘം ഹൈക്ക്ലായിലുമാകണമെന്ന് അനുശാസിക്കുന്നു.

സുറിയാനി സംഗീതാലാപനത്തിന് ഉപകരണ സംഗീതത്തിന്റെ ഉപയോഗം വിരളമാണ്. ആധുനിക കാലത്ത് സംഗീതോപകരണങ്ങൾ ഉപയോഗിക്കുന്നുണ്ടെങ്കിലും അതിന്റെ തനതുശൈലിയിൽ അതില്ല.

**സുറിയാനി സഭയുടെ ആരാധനകൾ**

ഏറെ വൈവിധ്യമുള്ള ആരാധനകൾ സുറിയാനി സഭയിൽ ഉണ്ട്. അവയിൽ ചിലത് താഴെ കൊടുക്കുന്നു.

**ശ്ഹീമാ (The Daily Office)**

'ശ്ഹീമാ' എന്ന വാക്കിന് 'സാധാരണം' (Ordinary or regular) എന്നാണർത്ഥം. ഇത് ഞായറാഴ്ച ഒഴിച്ചുള്ള ദിവസങ്ങളിലെ യാമ നമസ്കാരങ്ങളാണ് സുറിയാനി സഭയിലെ പിതാക്കന്മാരുടെ രചനകളിൽ നിന്ന് ക്രോഡീകരിച്ചതാണ് ഇതിലെ ഗീതങ്ങൾ. സന്ധ്യ, സൂത്താറ, രാത്രി, പ്രഭാതം, മൂന്നാംമണി, ആറാം മണി, ഒമ്പതാം മണി എന്നീ ഏഴ് നേരങ്ങളിലെ നമസ്കാരങ്ങൾ ഇതിൽ ഉൾക്കൊള്ളുന്നു. ഇതിൽ സന്ധ്യ, സൂത്താറാ പ്രഭാതം എന്നീ യാമങ്ങളിലെ ഗീതങ്ങളുടെ രാഗങ്ങൾ നിശ്ചിതമാണ്. മറ്റു യാമങ്ങളിലെ ഗീതങ്ങളുടെ രാഗങ്ങൾ അതാത് ദിവസത്തിന്റെ ക്രമത്തിൽ മാറിമാറി വരുന്നു. ദൈവമാതാവ്, പരിശുദ്ധന്മാർ, ഏകപരിശുദ്ധൻ, അനുതാപം, പരേതർ എന്നീ പ്രമേയങ്ങൾ പൊതുവായും ദിവസത്തിന്റെ പ്രത്യേകത അനുസരിച്ച് മറ്റു പ്രമേയങ്ങളും ഗീതങ്ങളിൽ വരുന്നു. ഏഴാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഉറഹായിലെ യാക്കോബാണ് ഇത് ക്രോഡീകരിച്ചത്. 1890 ൽ മർദ്ദീനിലെ സഫ്റാൻ ദയറായിൽ നിന്ന് ആദ്യമായി ശ്ഹീമാ നമസ്കാരം പ്രസിദ്ധീകരിച്ചു.

**പെങ്കീസാ (The Festal Hymody)**

ഞായറാഴ്ചകളിലും പ്രധാന പെരുന്നാളുകളിലും ഉപയോഗിക്കുന്ന പ്രാർത്ഥനകളുടേയും ഗീതങ്ങളുടേയും സമാഹാരമാണ് 'പെങ്കീസാ' പൗരസ്ത്യ സുറിയാനി പാരമ്പര്യത്തിൽ 'ഹുദ്രാ' എന്നറിയപ്പെടുന്നു. 'പെങ്കീസാ' എന്നാൽ 'പലക' എന്നാണർത്ഥം. ആശ്രമങ്ങളിൽ കൈയ്യെഴുത്തുകളുപയോഗിച്ചിരുന്ന കാലത്ത് പലകകളിൽ എഴുതി. പിന്നിൽ നിൽക്കുന്ന

വർക്കും നോക്കി പാടുവാൻ തക്കവണ്ണം ഉണ്ടാക്കിയ വലിയ പുസ്തകങ്ങളെ ആയിരിക്കാം ഒരു പക്ഷേ പെങ്കീസാ എന്നു വിളിച്ചത്. പെങ്കീസാ നാലു വാല്യ ങ്ങളായിട്ടാണ് ക്രമീകരിച്ചിട്ടുള്ളത്.

1. പെങ്കീസോ സത്വെയ്ത്തോ (Festal Hymnary of Winter) ശീതകാലത്തേയ്ക്കുള്ള പെരുന്നാൾ ക്രമം എന്നാണ് ഇതിന്റെ വാച്യാർത്ഥം. കൂദോശ് ഈത്തോ ഞായർ മുതൽ വലിയ നോമ്പുവരെ യുള്ള ഞായറാഴ്ചകളിലേയും പെരുന്നാളുക ളിലേയും നമസ്കാര ക്രമമാണിത്. കൂദോശ് ഈത്തോ ഒക്ടോബറിലെ അവസാന ഞായറാ ഴ്ചയോ (30, 31 എന്നീ തീയതികളിൽ ഞായറാഴ്ച വന്നാൽ) നവംബറിലേ ആദ്യഞായറാഴ്ചയോ ആകുന്നു.
2. പെങ്കിസോ ദ് സൗമോ (Festal Hymnary of Great Lent) വലിയ നോമ്പിലെ ഓരോ ദിവസത്തേക്കുള്ള യാമ നമസ്ക്കാരങ്ങൾ. മൂന്ന് നോമ്പും കഷ്ടാനു ഭവ ആഴ്ചയും അതിൽ പെടുന്നു.
3. പെങ്കിസോ ദ് കൃംതോ (Festal Hymnary of Resurrection) ഉയിർപ്പു ഞായർ മുതൽ സ്ലീബാ പെരുന്നാൾ വരെയുള്ള ഞായറാഴ്ചകളും പെരു ന്നാളുകളും ഇതിൽ പെടുന്നു.
4. പെങ്കിസോ കൈയ്ത്തൊയ്ത്തോ (Festal Hymnary of Summer) വേനൽക്കാല പെരുന്നാളുകളുടെ ക്രമം എന്നാണ് വാച്യാർത്ഥം. കർത്താവിന്റെ പെരുന്നാ ളുകൾ (മാറാനായ പെരുന്നാളുകൾ) ദൈവമാതാ വിന്റെയും വിശുദ്ധന്മാരുടേയും പെരുന്നാളുകൾ, വാങ്ങിപ്പോയവരുടെ അനുസ്മരണം തുടങ്ങിയവ ഇതിൽ പെടുന്നു.

ഒമ്പതാം നൂറ്റാണ്ടിലാണ് ആദ്യമായി പെങ്കിസാ നമസ്ക്കാരം രൂപം കൊള്ളുന്നത്. ഉറഹായിലെ യാക്കോ ബാണ് ഇത് ക്രോഡീകരിച്ചത് എന്നു കരുതുന്നു. സുറിയാനി സഭയിൽ വിവിധങ്ങളും വ്യത്യസ്തങ്ങ ളുമായ പെങ്കീസാകൾ ഉണ്ടായിട്ടുണ്ട്. പാത്രിയർക്കീ സിന്റെ അധികാര സീമയിൽ ഉപയോഗിച്ചിരുന്ന ഒരു പെങ്കിസാക്രമം ഉണ്ടായിരുന്നു. അത് അന്ത്യോഖ്യാ എഡേസാ, കെന്നശ്രീനിലുള്ള ദയറാകൾ, മെലിത്തീൻ എന്നീ പാരമ്പര്യങ്ങളിൽ നിന്ന് ക്രോഡീകരിക്കപ്പെട്ട തായിരുന്നു. തെഗ്രീസിലെയും, സെലൂഷ്യസ്റ്റെസി ഫോണിലെയും മഫ്രിയാനേറ്റിന്റെ അധികാര പരിധി യിൽ മറ്റൊരുക്രമവും ഉണ്ടായിരുന്നു. ഇതു കൂടാതെ ഓരോ ദയറാകളിലും അവരുടേതായ പെങ്കീസാ ക്രമങ്ങളും ഉണ്ടായിരുന്നു. സുറിയാനി കത്തോലി ക്കർ മൂസൽ നിന്ന് പ്രസിദ്ധീകരിച്ച ഒരു പെങ്കീസാ ക്രമം ഉണ്ട്. മലങ്കരയിൽ പാമ്പാക്കുട നിന്ന് ബഹു. കോനാട്ട് അബ്രഹാം മല്പാൻ നാലു വാല്യങ്ങളായി അച്ചടിച്ച് പ്രസിദ്ധീകരിച്ചിട്ടുള്ള പെങ്കീസാ ക്രമവും ഉണ്ട്. ഇത് യഥാക്രമം 'മൂസൽ പെങ്കീസാ' എന്നും 'പാമ്പാക്കുട പെങ്കീസാ' എന്നും അറിയപ്പെടുന്നു. പാമ്പാക്കുട പെങ്കീസാ നമസ്ക്കാരത്തിൽ നിന്ന് ചില പെരുന്നാളുകളുടെ ക്രമം മാത്രം മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തിയിട്ടുണ്ട്. അതിനാൽ മലങ്കരയിൽ ഇതിന്റെ ഉപയോഗം പരിമിതമായി തുടരുന്നു.

**അഷ്ടരാഗാലാപനം : ഉത്ഭവവും വളർച്ചയും**

നാലാം നൂറ്റാണ്ടിനു മുൻപുള്ള സുറിയാനി സംഗീതത്തെപ്പറ്റി കാര്യമായ വിവരങ്ങൾ ലഭ്യമല്ല. എങ്കിലും അനുക്രമമായ വളർച്ച സുറിയാനി സംഗീത ത്തിന് അക്കാലത്തുണ്ടായി എന്ന് അനുമാനിക്കുന്നു. ആദിയിൽ ചെറിയ ആരാധനാ സമൂഹം ഗീതങ്ങളും സങ്കീർത്തനവും ചൊല്ലി ആരാധിക്കുന്നതിൽ നിന്ന് വലിയ സമൂഹമായി സഭ വളരുമ്പോൾ ആരാധനാ സംഗീതവും വളർന്നു എന്ന് ഉറപ്പാണ്. ഗീതങ്ങൾ ആലാപനങ്ങളായി (Chant) മാറി. ശ്രുതി മാധുര്യമുള്ള ഗീതങ്ങൾ രൂപപ്പെടാൻ തുടങ്ങി. നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന പരിശുദ്ധ റൂഹായുടെ കിന്നരം എന്ന റിയപ്പെടുന്ന മാർ അപ്രേം മദ്റോശോകളും മെമ്റാ കളും രചിച്ചു, സന്യാസിനികളുടെ (ബസ്ക്യോമോ) ഗായകസംഘം ഉണ്ടാക്കി ആരാധനയിൽ ആലപി ക്കുവാൻ തുടങ്ങി.

ചിട്ടപ്പെടുത്തിയ രീതിയിൽ എട്ടു നിറങ്ങൾ സഭയിൽ ഉണ്ടാക്കിയതാരാണെന്നും ഏതു കാലത്താണ് ഇത് പ്രചാരത്തിലായി എന്നതിനെ സംബന്ധിച്ച് പണ്ഡി തന്മാരുടെ ഇടയിൽ അഭിപ്രായ ഭിന്നതകൾ ഉണ്ട്. അന്ത്യോഖ്യായിലെ സേവേറിയോസ് പാത്രിയർക്കീ സാണ് ഇതിന് തുടക്കം കുറിച്ചത് എന്നാണ് ഭൂരിഭാഗം പണ്ഡിതന്മാരുടെയും അഭിപ്രായം. അന്ത്യോഖ്യായിലെ സേവേറിയോസിനു മുമ്പ് (465-538) അഷ്ടരാഗങ്ങളിൽ പാട്ടുകൾ ചിട്ടപ്പെടുത്തി പാടുന്ന പതിവ് സഭയിലില്ലാ യിരുന്നു. ആറാം നൂറ്റാണ്ടിൽ എട്ടു നിറങ്ങളിലുള്ള ആലാപനം ഉണ്ടായിരുന്നു എന്ന് ദമാസ്ക്കസിലെ യോഹന്നാൻ പറയുന്നുണ്ട്. സേവേറിയോസ് ഗ്രീക്ക് പാരമ്പര്യമുള്ള സുറിയാനിക്കാരനായിരുന്നു. ഗ്രീക്ക് പാരമ്പര്യത്തിലെ എട്ട് രാഗങ്ങളുടെ ആലാപനശൈ ലിയിൽ നിന്ന് സേവേറിയോസ് സുറിയാനി സംഗീ

തത്തിൽ ചിട്ടപ്പെടുത്തിയതാണ് Octo Echoes. സുറിയാനി സഭാംഗങ്ങളും ഗ്രീക്കുകാരും ഒരുമിച്ചുപാർത്ത സ്ഥലങ്ങളിൽ ഗ്രീക്കുകാരിൽ നിന്ന് സ്വീകരിച്ചതാണ് ഇത് എന്ന് മറ്റൊരു വാദവുമുണ്ട്. ഏതായാലും മാർ സേവേറിയോസ് മാവുർബോകൾ (Magnificat) എട്ടു രാഗത്തിൽ ചിട്ടപ്പെടുത്തിയെന്നും, പിന്നീട് മാനീസാകളും, തക്ശെഫ്ത്താകളും എട്ടു നിറത്തിലാക്കിയെന്നും പറയുന്നു. മാർ സേവേറിയോസ് ഗ്രീക്കുഭാഷയിൽ എഴുതിയത് ഉറഹായിലെ പൗലോസ് സുറിയാനി ഭാഷയിലേക്ക് ഭാഷാന്തരം ചെയ്തു.

പതിനൊന്നാം നൂറ്റാണ്ടോടെ അഷ്ടരാഗ സംവിധാനം സഭയിൽ ഔദ്യോഗികമായി ഉപയോഗത്തിൽ വന്നതായി ചരിത്രകാരന്മാർ പറയുന്നു. ഇന്നുപയോഗിക്കുന്ന എക്കാറ പ്രമാണം പൂർണ്ണരൂപത്തിലെത്തിയത് മദ്ധ്യനൂറ്റാണ്ടോടുകൂടിയായിരിക്കും. അതിനും പ്രാദേശിക പാഠഭേദങ്ങൾ ഉണ്ട്. അഷ്ടരാഗങ്ങൾ ഹൃദിസ്ഥമാക്കുവാൻ ഉണ്ടാക്കിയ പുസ്തകമായ 'ബെസ്ഗാസ' എന്ന ഗ്രന്ഥത്തിനും വിവിധ പാഠഭേദങ്ങൾ ഉണ്ട്. 1913-ൽ യൂഹാനോൻ ദൊലബാനി മെത്രാപ്പോലീത്താ മർദ്ദീനിൽ നിന്ന് പ്രസിദ്ധീകരിച്ച ഒരു 'ബെസ്ഗാസോ'യുടെ അഞ്ചു പതിപ്പുകൾ വീണ്ടും പ്രസിദ്ധീകരിച്ചിട്ടുണ്ട്. കോനാട്ട് അബ്രഹാം മല്പാൻ 1986-ൽ പാമ്പാക്കുട നിന്ന് പ്രസിദ്ധീകരിച്ച ബെസ്ഗാസോയുടെ ഒരു പതിപ്പും ഇന്ന് ലഭ്യമാണ്. ഇവ തമ്മിൽ തന്നെ വ്യത്യസ്തമാണ്.

അഷ്ടരാഗങ്ങൾ മറ്റേതു സംഗീതമെന്നതു പോലെ ഭാവം, താളം, രാഗം എന്നിവയിൽ ബന്ധിതമാണ്. എട്ടു നിറങ്ങളുടെ ആരോഹണാവരോഹണം എട്ടു വ്യത്യസ്ത രീതിയിലുള്ളതാണ്. ഒരു രാഗം മറ്റൊന്നിൽ നിന്ന് വ്യത്യസ്തമായിരിക്കും. ഓരോ രാഗവും സൃഷ്ടിക്കുന്ന ഭാവങ്ങൾ വ്യത്യസ്തമാണ്. ചിലത് ആനന്ദദായകവും, ചിലത് ശോകാർദ്രവും, മറ്റ് ചിലത് ഹൃദയാവർജ്ജകവും, ചിലത് അനുതാപം ഉളവാക്കുന്നതും, ചിലത് ആത്മികവർദ്ധന ഉണ്ടാക്കുന്നതുമാണ്. ഇങ്ങനെ വൈവിധ്യങ്ങളുടെ കലവറയാണ് ഈ എട്ട് രാഗങ്ങൾ. ഓരോ നിറത്തിലുമുള്ള പാട്ടും അവസാനിക്കുന്നത് മിക്കവാറും ഒരു സ്വരസ്ഥാനത്തായിരിക്കും. അതുകൊണ്ട് ഒരു ഗീതത്തിൽ നിന്ന് മറ്റൊന്നിലേക്ക് പ്രവേശിക്കുവാൻ അനായാസേന കഴിയും.

**ഉപസംഹാരം**

പൗരസ്ത്യ ആരാധന സംഗീതത്തിൽ പുരാതനത്വം കൊണ്ടും വൈവിധ്യം കൊണ്ടും വേറിട്ടു നിൽക്കുന്ന സംഗീത ശാഖയാണ് സുറിയാനി സംഗീതം. നൂറ്റാണ്ടുകൾ കൊണ്ട് വളർന്ന് വികാസം പ്രാപിച്ച സുറിയാനി സംഗീതം ഇന്നും നിലനിൽക്കുന്നു. പ. പിതാക്കന്മാർ അവരുടെ ആത്മീയസാധനകൾ കൊണ്ട് ആർജ്ജിച്ചെടുത്ത്, അവരുടെ ദിവ്യകണ്ഠങ്ങളിൽ നിന്ന് നിർഗ്ഗളിച്ച രാഗവൈവിധ്യങ്ങൾ ഇന്ന് നമ്മുടെ അധരങ്ങളിൽ ഉരുവിടുമ്പോൾ മഹത്തായ പാരമ്പര്യത്തിന്റെ അവകാശികളായി തീരുന്നു. ഗുരുവിൽ നിന്ന് ശിഷ്യന്മാരിലേക്ക് പകർന്ന സുറിയാനി സംഗീതം കാലത്തിന്റെ കുത്തൊഴുക്കിൽ അതിന്റെ തനിമയ്ക്ക് കോട്ടം വന്നിട്ടുണ്ടോ എന്നത് ചോദ്യമാണ്. ആധുനിക സാങ്കേതികതയും ശാസ്ത്രീയതയും, വലിയ ന്യൂനതകളിൽ നിന്ന് അതിനെ പരിരക്ഷിക്കും എന്നു പ്രത്യാശിക്കാം.

## ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം വനിതാസമാജം വാർഷിക സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസന മർത്തമറിയം വനിതാസമാജം വാർഷിക സമ്മേളനം ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വെച്ച് മെയ് 03 ന് അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.

മർത്തമറിയം സമാജം വൈസ് പ്രസിഡന്റ് ബഹുമാനപ്പെട്ട ഷിബു വർഗീസ് അച്ചന്റെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ബഹു. സ്റ്റീഫൻ വർഗീസ് അച്ചൻ സ്വാഗതവും ജോജി




കെ. ജോയി അച്ചൻ ക്ലാസ് നയിക്കുകയും ചെയ്തു. മർത്തമറിയം സമാജം കേന്ദ്ര ട്രഷറർ ശ്രീമതി ആലീസ് കോശി, ഇടവക സെക്രട്ടറി ശ്രീ. പി.വി. ജോൺ എന്നിവർ ആശംസകൾ അർപ്പിച്ചു.

പ്രസ്തുത സമ്മേളനത്തിൽ വച്ച് ഭവനനിർമ്മാണത്തിന് മേൽനോട്ടം വഹിച്ച ശ്രീ. റ്റി. വി. വർഗീസിന് മെമെന്റോ നൽകി ആദരിച്ചു. യോഗത്തിൽ അഞ്ഞൂറോളം അംഗങ്ങൾ സംബന്ധിച്ചിരുന്നു.

ഫാ.ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ





## ദീയസ്ക്കോറാസ് തിരുമേനി ചരമ ജൂബിലി

# ഗീവർഗീസ് മാർ ദീയസ്കോറോസ് പ്രകാശം പരത്തിയ ധന്യജീവിതം

കോഴഞ്ചേരി തേവർവേലിൽ റ്റി.ഇ.ജോർജ് സഭാശുശ്രൂഷയിൽ എത്തിത് അവിചാരിതമായാണ്. മദ്രാസ് ക്രിസ്റ്റ്യൻ കോളേജിൽ നിന്ന് ബി.എം.യും ബോംബെ സ്കൂൾ ഓഫ് ഇക്കണോമിക്സിൽ നിന്ന് സോഷ്യോളജിയിൽ എം.എം.യും കരസ്ഥമാക്കിയ ശേഷം കോഴഞ്ചേരി സഹകരണ ബാങ്കിന്റെ സെക്രട്ടറിയായി ജോലിയിൽ പ്രവേശിച്ചു.

അധികം താമസിയാതെ മദ്രാസിലെ ഗിണ്ടിയിൽ (1954) ബാങ്കിന്റെ ഓഫീസേഴ്സ് ട്രെയിനിംഗ് കോളജിൽ പരിശീലനത്തിനായി പോയി. മദ്രാസിലെ താമസകാലത്ത് ഒരു രാത്രിയിൽ അസാധാരണമായ ഒരു സ്വപ്നം കണ്ട് ഞെട്ടി എണീറ്റു. എവിടെ നിന്നോ കേട്ട സ്വരം ജീവിതത്തിന് വഴിത്തിരിവായി. 'തിരിച്ചു നാട്ടിലേക്കു പോവുക; വലിയ കാര്യ ങ്ങൾ നിനക്ക് ചെയ്യുവാനുണ്ട്.' സ്വപ്നം വലിയ കാര്യമാക്കിയില്ല. പല ദിവസങ്ങളിലും രാത്രിയിൽ ഇതേ സ്വരം കേൾക്കുന്നതായി അനുഭവപ്പെട്ടു. ഇത് വലിയ അസ്വസ്ഥതകൾ സൃഷ്ടിച്ചു. ദിവസങ്ങൾക്കകം അതിശക്തമായ അസുഖം അനുഭവപ്പെട്ടു കിടപ്പിലായി. തുടർചികിത്സയ്ക്കായി വെല്ലൂർ മെഡിക്കൽ കോളജിൽ പ്രവേശിപ്പിച്ചു. വീട്ടിൽ പോയി നല്ലതുപോലെ വിശ്രമിക്കണം എന്ന് ഡോക്ടർമാർ നിർദ്ദേശിച്ചു.

മദ്രാസിൽ പരിശീലനത്തിന് പോയ റ്റി.ഇ. ജോർജ് കോഴഞ്ചേരിയിൽ തിരിച്ചെത്തിയത് അങ്ങനെയാണ്. പിന്നെ അധികം താമസിച്ചില്ല. ബാങ്ക് ഉദ്യോഗം രാജിവച്ച് വൈദിക പഠനത്തിനായി കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ ചേർന്നു. വൈദിക പഠനം വിജയകരമായി പൂർത്തിയാക്കി. തുടർന്ന് 1965-ൽ അമേരിക്കയിലും പിന്നീട് യറുശലേമിലും ദൈവശാസ്ത്രത്തിൽ ഉപരിപഠനം നടത്തി. 1970-ൽ റാന്നിയിൽ ഹോളി ട്രിനിറ്റി ആശ്രമം സ്ഥാപിച്ച് അവിടെ താമസമാക്കി. ഈ കാലഘട്ടത്തിൽ ഊർജ്ജസ്വലനും സംഘാടകനും സാഹിത്യപ്രവർത്തകനും വിശ്വാസ തീക്ഷ്ണതയുമുള്ള വൈദികനുമായി കേരളത്തിൽ അറിയപ്പെട്ടു. 1973 മുതൽ തുമ്പമൺ ഭദ്രാസന സെക്രട്ടറിയായിരുന്നു. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ 1976 ആഗസ്റ്റ് 15-ന് ഫാ. റ്റി. ഇ. ജോർജിനെ മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു.

പഴഞ്ഞിയിൽ വച്ച് 1978 മെയ് 15-ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ 'ഗീവർഗീസ് മാർ ദീയസ്കോറോസ്' എന്ന പേരിൽ മെത്രാപ്പോലീത്തയായി ഉയർത്തി. 1979-ൽ പുതുതായി രൂപീകരിച്ച തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ അധിപനായി. സാമൂഹ്യസേവനത്തിനായി ജീവിതം സമർപ്പിച്ച കർമ്മയോഗിയായി തീർന്നു ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത.

തിരുവനന്തപുരം, കൊല്ലം, കന്യാകുമാരി

ജില്ലകളിലായി വ്യാപിച്ചു കിടക്കുന്ന നൂറിലധികം ഇടവകകളെ വികസനത്തിന്റെ പാതയിലേക്ക് അദ്ദേഹം നയിച്ചു. വിവിധ സാമൂഹ്യ സേവന പദ്ധതികൾക്ക് പ്രാധാന്യം നൽകിയുള്ള അജപാലന ശുശ്രൂഷയാണ് ആസൂത്രണം ചെയ്തത്. 20 വർഷത്തെ ഭരണസാമർത്ഥ്യത്തിൽ ഭദ്രാസനത്തിൽ വിവിധ വികസന പദ്ധതികൾ നടപ്പാക്കുന്നതിൽ വളരെ കഠിനാദ്ധ്വാനവും ത്യാഗവും സഹിച്ചു. വിസ്തൃതവും ബഹുമുഖവുമായ പദ്ധതികൾ പലതും സാമൂഹ്യരംഗത്തെ സമഗ്ര വികസനത്തിനുള്ളതായിരുന്നു.

ഭിന്നശേഷിക്കാരെ പുനരധിവസിപ്പിക്കുന്നതിനും അവരുടെ സാമൂഹ്യവും വിദ്യാഭ്യാസപരവുമായ വളർച്ചയ്ക്കാവശ്യമായ കർമ്മ പദ്ധതകൾ ആവിഷ്ക രിക്കുന്നതിനും സാധിച്ചു.

ജാതിമതഭേദമെന്യേ വൈകല്യമുള്ള ബാലന്മാരെ പുനരധിവസിപ്പിച്ച് വിദ്യാഭ്യാസം നൽകുന്നതി നായി തിരുവനന്തപുരം ശ്രീകാര്യത്ത് വികലാംഗ ശിശുക്ഷേമ കേന്ദ്രം 1986 മാർച്ച് 9-ന് ആരംഭിച്ചു. അംഗ വൈകല്യമുള്ള 60-ൽപരം ബാലന്മാർക്ക് സഞ്ചാരക്ഷമതാ പരീശിലനവും വിദ്യാഭ്യാസവും നൽകുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ഭാരതത്തിന്റെ തെക്കൻ ജില്ലകൾ കേന്ദ്രീകരിച്ച് സാമൂഹ്യപ്രവർത്തനങ്ങൾക്ക് പ്രാധാന്യം നൽകുന്ന വിവിധ മിഷൻ കേന്ദ്രങ്ങൾ ആരംഭിച്ചു. ആയൂർ - ഇടമുള്ക്കൽ വി.എം.ഡി.എം. സെന്റർ ആരംഭിച്ച് വിവിധ സാമൂഹ്യ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുന്ന മിഷൻ സെന്ററാക്കി. പാലവിള, മലയിൻകീഴ്, ചെങ്കോട്ട എന്നിവടങ്ങളിലും സാമൂഹ്യക്ഷേമപദ്ധതികൾ ആരം ഭിച്ച് നടപ്പാക്കി. വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, കോൺവെന്റുകൾ, ആശ്രമങ്ങൾ എന്നിവയുടെ സ്ഥാപ നത്തിലും ശ്രദ്ധ കേന്ദ്രീകരിച്ചു.

റാന്നിയിൽ പിതൃസ്വത്തായി ലഭിച്ച വസ്തുവും ഭവനവും സഭയ്ക്ക് നൽകി. അവിടെ 'ഹോളി ട്രിനിറ്റി' എന്ന പേരിൽ 1970-ൽ ആശ്രമം പണിതുയ ർത്തി. ആതുരസേവനം സാധുജനസംരക്ഷണം വിദ്യാ ഭ്യാസപ്രവർത്തനങ്ങൾ എന്നിവയ്ക്കായി സന്ന്യാസി കളെ വാർത്തെടുക്കുകയാണ് ലക്ഷ്യം.

തിരുവനന്തപുരം ഉള്ളൂർ ജംഗ്ഷനിൽ സ്ഥാപിത മായ കേന്ദ്രത്തിൽ ഭദ്രാസന ആസ്ഥാനവും ചാപ്പലും ഉൾപ്പെടുന്നു. റാന്നിയുടെ വികസന പ്രക്രിയയിൽ അദ്ദേഹത്തിന് ക്രിയാത്മകമായ പങ്കാളിത്തം ഉണ്ടായി രുന്നു. റാന്നിയിൽ ക്ഷീരവികസന സഹകരണസംഘം തുടങ്ങുന്നതിനും ആയുർവേദ ആശുപത്രിക്ക് കെട്ടിടം നിർമ്മിക്കുന്നതിനും ടൗൺഹാളും പബ്ലിക്ക് ലൈബ്ര റിയും ആരംഭിക്കുന്നതിനും അദ്ദേഹം വഹിച്ച പങ്ക് നിസ്തുലമാണ്. റാന്നി ഇട്ടിയപ്പാറ ഓർത്തഡോക്സ് കൺവൻഷന്റെ സ്ഥാപകനാണ്.

ബാലസമാജം പ്രസിഡന്റായി (1982-1986) ചുമതല വഹിച്ച അദ്ദേഹം നിരവധി ബാലന്മാരിൽ ആദ്ധ്യാ ത്മിക ജീവിതവും സഭാസേവന തല്പരതയും സൃഷ്ടിക്കുവാൻ പ്രേരിപ്പിച്ചു. ഒരു വാർഷികക്യാമ്പ് കഴിയുമ്പോൾ അനേക ബാലന്മാരുമായി അദ്ദേഹം സൗഹൃദം സ്ഥാപിച്ച് കത്തുകളിൽ കൂടി നിരന്തരം ആദ്ധ്യാത്മിക ഉപദേശം നൽകുമായിരുന്നു.

തുമ്പമൺ ഭദ്രാസന സെക്രട്ടറി ആയിരുന്ന 1973 മുതൽ അദ്ദേഹം ബാലസമാജത്തിന്റെ പ്രവർത്തന ങ്ങൾക്ക് നേതൃത്വം നൽകി. ബാലസമാജത്തിന്റെ അഖില മലങ്കര പ്രസിഡന്റായി, വിവിധ കർമ്മ പദ്ധതി കളും നേതൃത്വ പരിശീലന കളരികളും ക്യാമ്പുകളും ആവിഷ്ക്കരിച്ചു. ബാലസമാജത്തെ കേന്ദ്രീകൃത നിലയിൽ വളർത്തിയെടുക്കുന്നതിൽ ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്താ നിസ്തുല പങ്കാളിത്തം വഹിച്ചു.

ബാലസമാജ ക്യാമ്പിലെ നിറസാന്നിദ്ധ്യമായിരുന്ന അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ദീയസ്ക്കോറോസ് തിരു മേനി, വിദ്യാർത്ഥികളുമായി ഹൃദ്യമായി ഇടപ്പെട്ടിരു ന്നു. വിദ്യാർത്ഥികൾക്ക് കത്തുകൾ അയച്ചിരുന്നു. വിദ്യാർത്ഥികൾ സന്യാസ ആശ്രമ പ്രസ്ഥാനങ്ങളി ലേക്ക് ആകൃഷ്ടരാകണമെന്ന് ആവശ്യപ്പെട്ട് കത്തുകൾ എഴുതിയിരുന്നു. 1970-ൽ റാന്നിയിൽ ഹോളി ട്രിനിറ്റി ആശ്രമം അദ്ദേഹം സ്ഥാപിച്ചതിനാൽ വിദ്യാർത്ഥി കളെ അവിടേക്ക് അംഗമാകുവാൻ ക്ഷണിച്ചിരുന്നു.

പത്താം ക്ലാസ് വിദ്യാർത്ഥിയായിരുന്ന പന്തളം കരിങ്ങാട്ടിൽ ജോൺ തോമസിന് 1980 മെയ് 21-ന് അദ്ദേഹം മനോഹരമായ കൈയ്യക്ഷരത്തിൽ എഴു തിയ കത്ത് വളരെ ഹൃദ്യമാണ്. ബാലസമാജത്തിന്റെ വടശ്ശേരിക്കര ക്യാമ്പിൽ നിന്ന് ലഭിച്ച ആത്മ പ്രചോ ദനത്തിന്റെ ഫലമായി 1980 മെയ് 19-ന് വൈദികനാ കുവാൻ ആഗ്രഹമുണ്ട് എന്ന് എഴുതിയ കത്തിന് മറു പടിയായി ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് മെത്രാ പ്പോലീത്താ എഴുതിയത് സന്യാസത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാടായിരുന്നു:

ഒരു ആശ്രമത്തിൽ പുരോഹിതനായി ജീവിക്ക ണമെന്നുള്ള ആഗ്രഹം നല്ലതാണ്. എന്നാൽ അത്

ദൈവഹിതമാണോ എന്ന് കൂടുതൽ ഉറപ്പു വരുത്താൻ പ്രാർത്ഥിക്കണം. ഇപ്പോൾ എത്ര വയസ്സുണ്ട്? മാതാപിതാക്കൾക്ക് എത്ര വയസ്സുണ്ട്? സഹോദരി സഹോദരങ്ങൾ എത്രയുണ്ട്? പരീക്ഷാ സർട്ടിഫിക്കേറ്റ് കാണാൻ സൗകര്യപ്പെടണം. ഏത് ഇടവകയാണ്? ഏത് ആശ്രമത്തിൽ ചേരാൻ ആഗ്രഹിക്കുന്നു എന്ന് അറിയിക്കണം. ആശ്രമജീവിതം ലളിതമാണ്. അവിടുത്തെ സുഖവും ദുഃഖവും എല്ലാം അനുഭവിക്കാൻ സന്നദ്ധമാകണം. തലമുടി പറ്റ വെട്ടണം. വെള്ള വസ്ത്രമേ ധരിക്കാൻ പറ്റു. യാമപ്രാർത്ഥന, വേദപുസ്തക വായന, ധ്യാനം ഇവ നടത്തണം. ഉപവാസം, നോമ്പ് ഇവ അനുഷ്ഠിക്കണം. നല്ല പരിശ്രമശീലം ഉണ്ടാകണം. ആശ്രമത്തിൽ ചേർന്നാൽ ആശ്രമത്തിന്റെ ചുമതലക്കാർ തീരുമാനിക്കുമ്പോഴെ പഠനം തുടരാൻ പറ്റൂ. കുറഞ്ഞത് പ്രീ യൂണിവേഴ്സിറ്റി എക്സാമിനേഷൻ പാസ്സാകാതെ വൈദിക സെമിനാരിയിൽ പഠിക്കാൻ പറ്റുകയില്ല.

ഇങ്ങനെയുള്ള കാര്യങ്ങൾക്ക് സന്നദ്ധമാണോ എന്ന് എഴുതുക. പ്രാർത്ഥിക്കുക. അങ്ങനെയെങ്കിൽ ഹോളി ട്രിനിറ്റി ആശ്രമം, റാന്നിയിൽ നിൽക്കാൻ സൗകര്യപ്പെടുത്താം. അല്ല ബഥനിയിൽ ചേരാനാണ് താല്പര്യമെങ്കിൽ അതും ആകാം. രണ്ടിടത്തും പോയി ഏതാനും ദിവസം താമസിക്കുക. ആശ്രമത്തിലെ മറ്റംഗങ്ങൾക്കുകൂടി തൃപ്തികരമായ സ്വഭാവവും പെരുമാറ്റവും ഉണ്ടായിരിക്കണം. മറുപടി അയയ്ക്കുക. കൂടുതൽ വിവരങ്ങൾ അപ്പോൾ എഴുതാം... പ്രാർത്ഥിക്കുക, ഒരുങ്ങുക. ദൈവവിളി മനസ്സിലാക്കുക. ദൈവം അനുഗ്രഹിക്കട്ടെ.

പത്താം ക്ലാസ്സുകാരനായ ഒരു വിദ്യാർത്ഥിക്കാണ് ഇത്രയും ദീർഘമായ എഴുത്ത് ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് തിരുമേനി 1980-ൽ എഴുതിയത്. ഇതേപോലെ ക്യാമ്പിൽ പങ്കെടുത്ത മിക്ക കുട്ടികൾക്കും സ്വന്തം കൈപ്പടയിൽ സുന്ദരമായ അക്ഷരത്തിൽ എഴുതുമായിരുന്നു. ബാലസമാജം ക്യാമ്പുകളിൽ നിന്ന് വളരെയധികം പേർ സഭയുടെ ആദ്ധ്യാത്മിക രംഗത്തേക്ക് വന്നിട്ടുണ്ട്. വളരെ സാത്വികനായ അദ്ദേഹം 1999 ജൂലൈ 23-ന് കാലം ചെയ്തു, റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിൽ കബറടക്കി. ഗീവർഗ്ഗീസ് മാർ ദിയസ്ക്കോറോസ് തിരുമേനിയുടെ ചരമ രജത ജൂബിലിയാണ് 2024. ഓർമ്മ : ജൂലൈ 23

## തോമൂസ് – ജൂലൈ

**3.** വി. മാർതോമ്മാ ശ്ലീഹായുടെ ദുക്റോനോ **5.** എഴുപത്തിരണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 215-ാം ഓർമ്മ. (കോലഞ്ചേരി പള്ളി). **7.** പെന്തിക്കോസ്തിക്കുശേഷം 7-ാം ഞായറാഴ്ച. മിഷൻ സൺഡേ. സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 27-ാം ഓർമ്മ. (പത്തനാപുരം മൗണ്ട് താബോർ ദയറാ). **10.** യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 251-ാം ഓർമ്മ. (മുളന്തുരുത്തി പള്ളി). **11.** കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ മലങ്കര സഭാ തേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V മെത്രാപ്പോലീത്തായുടെ 115-ാം ഓർമ്മ. (കോട്ടയം പഴയ സെമിനാരി). **12.** പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 3-ാം ഓർമ്മ. (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന). **14.** പെന്തിക്കോസ്തിക്കുശേഷം 8-ാം ഞായറാഴ്ച. **15.** മാർ കുറിയാക്കോസ് സഹദായുടെയും, മാതാവ് മർത്ത് യൂലിത്തിയുടെയും, നിഖ്യായിലെ മാർ അബഹായിയുടെയും ഓർമ്മ. **20.** മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ. **21.** പെന്തിക്കോസ്തിക്കുശേഷം ഒൻപതാം ഞായറാഴ്ച. **22.** മറിയം മഗ്ദലത്തായുടെ ഓർമ്മ. **23.** ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 25-ാം ഓർമ്മ. (റാന്നി ഹോളി ട്രിനിറ്റി ആശ്രമം). **25.** കുപ്രോസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ **27.** മാർ ശെമവൂൻ ദെനോയോയുടെ ഓർമ്മ. **28.** പെന്തിക്കോസ്തിക്കുശേഷം പത്താം ഞായറാഴ്ച. **31.** മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 738-ാം ഓർമ്മ.

# ഭദ്രാസന പാരിഷ് മിഷൻ

ചെങ്ങന്നൂർ ഭദ്രാസന പാരിഷ് മിഷൻ മുളക്കുഴ സെൻ മേരിസ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് മെയ് മാസം 24,25,26 എന്നീ തീയതികളിൽ നടത്തപ്പെട്ടു. ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടന കർമ്മം നിർവഹിച്ചു. ഫാ. പി.കെ കോശി, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജാൾസൺ പി. ജോർജ് എന്നിവർ പ്രസംഗിച്ചു.

ഭദ്രാസനത്തിലെ ശെമ്മാശൻമാർ, വൈദിക വിദ്യാർഥികൾ എന്നിവരുടെ നേതൃത്വത്തിൽ ഭവന സന്ദർശനം, ധ്യാന പ്രസംഗം, കുടുംബസംഗമം, പ്രവാസി ഓൺലൈൻ മീറ്റിംഗ്, വിദ്യാർത്ഥി സംഗമം,യുവജന സംഗമം, ആരാധന പഠനം, ഗ്രിഗോറിയൻ വർഷിപ്പ് എന്നിവ നടത്തപെട്ടു.



ഫാ. പി.വി. ജോൺ ചെങ്ങന്നൂർ



## സാരോപദേശകഥകൾ

# കുമ്പളം കുത്തിയാൽ വെള്ളരി മുളക്കില്ല

നാലുമണിക്കു ഒരു ചായയും കുടിച്ചു വെറുതെ ഇരുന്നപ്പോൾ ആരോ വന്നു കോളിംഗ് ബെൽ അടിച്ചു. ഞാൻ എഴുന്നേറ്റു ചെന്നു വാതിൽ തുറന്നു. എന്റെ ബാല്യകാല സഖി മത്തായി വാതിൽക്കൽ നില്ക്കുന്നു. മദ്യപിച്ചിട്ടാണു വന്നിരിക്കുന്നതു എന്നു അവന്റെ നില്പു കണ്ടാൽ തന്നെ മനസ്സിലാകും.. മദ്യപിച്ചല്ലാതെ അവനെ കാണുവാൻ പ്രയാസമാണു. ഇടയ്ക്കിടയ്ക്കു ഇങ്ങനെ വരും. വെള്ളമടിക്കാൻ കാശു വേണം. ഭാര്യയ്ക്കു മരന്നു വാങ്ങണമെന്നോ, മോൾക്കു പുസ്തകം വാങ്ങണമെന്നോ എന്തെങ്കിലും കാരണം പറയും. മദ്യപിക്കാൻ ആണു എന്നു അറിയാമെങ്കിലും എന്തെങ്കിലും കൊടുക്കും.കൊടുക്കാതിരുന്നാൽ അതു മനസ്സിൽ ഒരു വിഷമമായി നിൽക്കും. മാത്രമല്ല, ഇവന്റെ കാര്യത്തിൽ ആണെങ്കിൽ കൊടുത്തില്ലെങ്കിൽ പോയി മദ്യപിച്ചു വന്നു തെറി വിളിക്കും. ഏതായാലും ചോദിക്കാം.

'എന്താ മത്തായി വന്നതു?'

'എന്തു പറയാനാ അച്ചാ. ഇന്നു പണിയൊന്നും കിട്ടിയില്ല. വൈകിട്ടത്തേക്കു അരി വാങ്ങാൻ കാശില്ല. അച്ചൻ ഒരു നൂറു രൂപാ തരണം. അരിയും വാങ്ങി ചെന്നില്ലെങ്കിൽ അവൾ എന്നെ വീട്ടിൽ കയറ്റത്തില്ല.'

ഭാര്യയെ കുറിച്ചു പറഞ്ഞതു കേട്ടപ്പോൾ തന്നെ അതു കള്ളമാണെന്നു മനസ്സിലായി. അവളാണെങ്കിൽ ഒരു പാവം. വേറെ ആരെങ്കിലും ആയിരുന്നെങ്കിൽ എന്നേ ഇട്ടേച്ചു പോയേനേ. എല്ലാം സഹിച്ചു അവൾ അവിടെ കഴിയുന്നു. പലതവണ അവൾ വന്നു സങ്കടം പറഞ്ഞിട്ടുണ്ടു. അവനു ഇഷ്ടമില്ലാത്തതു പറഞ്ഞാൽ അന്നു അവളെ തല്ലി ശരിയാക്കും. പിള്ളാരെ ഓർത്തു അവൾ സഹിച്ചു കഴിയുകയാണത്രേ. അച്ചൻ അങ്ങേരെ ഒന്നു ഉപദേശിക്കണം എന്നു പറയാനാണു അവൾ വന്നതു. പലതവണ അവനെ ഞാൻ ഉപദേശിച്ചതുമാണു. പോത്തിനോടു വേദമോതീട്ടെന്തു ഗുണം.

'ഇതും വാങ്ങി പോയി വെള്ളമടിക്കാനല്ലേ? ' ഞാൻ ചോദിച്ചു. അയ്യോ അച്ചാ, അച്ചനോടു ഞാൻ കള്ളം പറയുമോ? ഇതു സത്യമാണു. അച്ചന്റെ കൈപിടിച്ചു ഞാൻ സത്യം ചെയ്യാം.'വേണ്ടാ' എന്നു പറഞ്ഞു ഞാൻ അകത്തു പോയി അൻപതു രൂപാ എടുത്തു.

അതു കണ്ടു ഭാര്യ ഓടി വന്നു പറഞ്ഞു. ' എന്താ ഈ കാണിക്കുന്നതു? അങ്ങേരു ഇതു കൊണ്ടു പോയി വെള്ളമടിക്കാനല്ലേ. അർഹരായവർക്കു കൊടുക്കു. പഠിപ്പിക്കാൻ വരികയാണെന്നു കരുതരുതു. ഇതുമൂലം അയാളെ മദ്യപാനത്തിനു പ്രോത്സാഹിപ്പിക്കുകയാണു ചെയ്യുന്നതു'. ഞാൻ ഒന്നും മറുപടി പറഞ്ഞില്ല.

ഞാൻ ഇറങ്ങി ചെന്നു അൻപതു രൂപാ അവനു കൊടുത്തു. വാങ്ങി നോക്കിയിട്ടു തൃപ്തിയാകാതെ അല്പം ഗൗരവത്തിൽ അവൻ പറഞ്ഞു.' നൂറു രൂപായാണു ഞാൻ ചോദിച്ചതു.' അവന്റെ മറുപടി കേട്ടപ്പോൾ ദേഷ്യമാണു തോന്നിയതു. അവകാശപ്പെട്ടതു ചോദിക്കുന്നതു പോലെയാണു അവന്റെ പ്രതികരണം. അവനു ഇഷ്ടമല്ലാത്തതു പറഞ്ഞാൽ ഇവിടെ കിടന്നു തന്നെ ചീത്ത വിളിക്കാൻ അവൻ മടിക്കത്തില്ല.

'ഇപ്പോൾ ഇതു മതി.' എന്നു പറഞ്ഞു ഞാൻ വീടിനുള്ളിലേക്കു കയറി. അവൻ അല്പസമയം കൂടെ നിന്നിട്ടു ഏതാണ്ടൊക്കെ പിറുപിറുത്തുകൊണ്ടു ഇറങ്ങിപ്പോയി.

സന്ധ്യ കഴിഞ്ഞു ഏഴരമണിയായി. വെളിയിൽ വലിയ ശബ്ദത്തിൽ ആരോ സംസാരിക്കുന്നു. ജനലിൽ കൂടെ നോക്കി. മത്തായിയാണു. എന്തൊക്കെയോ

പറയുന്നു. ഞാൻ കാതോർത്തു എന്നെയാണു പറയുന്നതു. ഒരു കത്തനാരു നടക്കുന്നു. നൂറു രൂപാ ചോദിച്ചപ്പോൾ അമ്പതു തൂമ്പാ തന്നിരിക്കുന്നു. ആർക്കു വേണം അയാളുടെ അമ്പതു തൂമ്പാ. '

ആരോ ഇടയ്ക്കു കയറി ചോദിച്ചു' എന്നിട്ടു വാങ്ങിച്ചില്ലേ?' വാങ്ങിക്കാതിരിക്കാൻ പറ്റുമോ? അയാൾ അതു നന്നായി എന്നു കരുതുകില്ലേ? 'അവൻ തുടർന്നു'. അയ്യോ ഒരു കത്തനാരു! ദൈവത്തിന്റെ അടുത്ത ആളാണാത്രേ. എല്ലാരേയും സ്വർഗ്ഗത്തിൽ കൊണ്ടു പോകാൻ അവതരിച്ചിരിക്കുകയാണു. അറുത്ത കൈക്കു ഉപ്പിടാത്തവൻ.' പിന്നെയും എന്തൊക്കെയോ പുലമ്പുന്നു. ഞാൻ പിൻവാങ്ങി.

അപ്പോൾ ഭാര്യ അടുത്തു വന്നു പറഞ്ഞു. മതിയായോ? അപ്പോഴെ ഞാൻ പറഞ്ഞതല്ലിയോ? ആരു കേൾക്കാൻ. അവൻ ചീത്ത വിളിക്കുമെന്നു പേടിച്ചല്ലിയോ കൊടുത്തതു. ഇപ്പോൾ എന്തു പറ്റി? കാശു കൊടുത്തു കടിക്കുന്ന പട്ടിയെ വാങ്ങിയ പോലായില്ലിയോ? അവിടിരുന്നു ചെവികുളിർക്കെ കേട്ടോളൂ. 'അവൾ പരിഭവത്തോടെ പോയി. അവളു പറഞ്ഞതിലും കാര്യമുണ്ടെന്നു തോന്നിയതിനാൽ ഞാൻ ഒന്നും പറഞ്ഞില്ല.

ഓർമ്മകൾ പിന്നിലേക്കു ഓടി. ചെന്നു നിന്നതു പത്തുനാല്പത്തഞ്ചു വർഷം പിന്നിലാണു. എനിക്കു പതിനെട്ടു വയസ്സു പൂർത്തിയായി കഴിഞ്ഞപ്പോഴാണു പള്ളിയിൽ നിന്നും ഇറങ്ങുന്ന ക്രിസ്തുമസ് കരോളിനു പോകാൻ മാതാപിതാക്കൾ ആദ്യം എന്നെ അനുവദിച്ചതു. ക്രിസ്തുമസ്സ് ഗാനങ്ങളും പാടി തമ്പേറും കൊട്ടി ആഹ്ലാദത്തോടെ വീടുകൾ തോറും കയറി മാലാഖമാർ പാടിയ അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം എന്നു തുടങ്ങുന്ന വാക്യം വീടുകൾതോറും കയറി പാടി ആശംസകൾ അറിയിച്ചു. അതു സന്തോഷപ്രദമായ ഒരു അനുഭവം തന്നെ ആയിരുന്നു.

എന്നാൽ ഇടയ്ക്കിടയ്ക്കു മത്തായിയെയും മറ്റു ചിലരേയും കാണുകയില്ല. അല്പം കഴിഞ്ഞു വന്നു പഴയതിലും ആഹ്ലാദത്തോടെ അവർ നൃത്തം ചെയ്യും. പല ഭവനങ്ങളിൽ നിന്നും ലഘുഭക്ഷണം തന്നിരുന്നതിനാൽ വലിയ ക്ഷീണം തോന്നിയുമില്ല. വെളുപ്പിനെയാണു തിരികെ പള്ളിയിൽ എത്തിയതു. നേരം വെളുത്തിട്ടു വീട്ടിൽ പോകാനായി ഞങ്ങൾ അവിടവിടെ ഇരുന്നു. എന്റെ അടുത്താണു മത്തായി ഇരുന്നതു. അവനിൽ നിന്നും ഒരു പ്രത്യേക മണം ഉയരുന്നുണ്ടായിരുന്നു. അല്പം കഴിഞ്ഞപ്പോൾ അവൻ മദ്യപിച്ചിട്ടുണ്ടോ എന്നു എനിക്കു സംശയം തോന്നി. ഞാൻ ചോദിച്ചു. 'നീ മദ്യപിച്ചിട്ടുണ്ടോ?'

'അയ്യോ ക്ഷമിക്കണം., നീ കഴിക്കുകയില്ലെന്നു കരുതിയാണു നിന്നെ ഞാൻ വിളിക്കാതിരുന്നതു. ഞങ്ങൾ വരുന്ന വഴിക്കു ചിലയിടത്തു ചെത്തുന്ന തെങ്ങു നേരത്തെ നോക്കി വച്ചിരുന്നു. അതിൽ കയറി കള്ളു എടുത്തു കുടിച്ചിട്ടാണു നിങ്ങളോടൊപ്പം വന്നതു. നിനക്കു വേണമായിരുന്നോ?

ഞാൻ ഒന്നും പറഞ്ഞില്ല. അവനോടു എന്തു പറയാനാണു? എങ്കിലും ഞാൻ പറഞ്ഞു. 'ഇതു മോശമായി പോയി. കള്ളു കുടിക്കുന്നതേ തെറ്റു. പോരായെങ്കിൽ നല്ലൊരു ക്രിസ്തുമസ്സും.' അവൻ ചോദിച്ചു 'ദൈവപുത്രൻ മനുഷ്യപുത്രനായി അവതരിച്ചതു എന്തിനാണു? പാപികളെ രക്ഷിപ്പാനല്ലേ? അപ്പോൾ നാം പാപം ചെയ്യാതെ എങ്ങനെയാണു ആ രക്ഷ ലഭിക്കുക? കർത്താവു മനുഷ്യനായി അവതരിച്ചതും വെറുതെ ആയിപ്പോകില്ലേ? ഇതൊന്നും അറിയാത്ത നീയാണോ അച്ചനാകാൻ പോകുന്നതു.? മാത്രമോ കാനായിലെ കല്യാണത്തിൽ കർത്താവു ചെയ്തതു എന്താണു? പച്ചവെള്ളത്തെ നല്ല വീര്യമുള്ള വീഞ്ഞാക്കി അവർക്കു കുടിക്കാൻ കൊടുക്കുകയല്ലേ ചെയ്തതു. മാത്രമോ പരിശുദ്ധനായ പൗലോസു തിമോഥയോസിനെ ഉപദേശിച്ചതു എന്താണെന്നു നിനക്കു അറിയാമല്ലോ. നിന്റെ അജീർണ്ണതയും ക്ഷീണവും നിമിത്തം നീ അല്പം വീഞ്ഞു കൂടെ കുടിച്ചു കൊൾക. എന്നല്ലേ.'

ഇവനോടു അതിനൊക്കെ മറുപടി പറഞ്ഞിട്ടു കാര്യമില്ല എന്നു തോന്നിയതിനാൽ ഞാൻ പിന്നെ ഒന്നും പറഞ്ഞില്ല. ഓരോരുത്തർ അവരവരുടെ ഇഷ്ടം പോലെ എവിടെ നിന്നെങ്കിലും ഒരു വാക്യമെടുത്തു തങ്ങളുടെ ചെയ്തികളെ ന്യായീകരിക്കും. പണ്ടു ഞങ്ങളുടെ പള്ളിയിൽ കൺവൻഷനു വന്ന ഒരു ഉപദേശി പറഞ്ഞ സംഭവം ഓർമ്മയിൽ ഓടിയെത്തി. ഒരിക്കൽ അവരുടെ അടുത്തുള്ള ഒരു വീട്ടിൽ വീടുതോറും കയറി ഉപദേശിക്കുന്ന ഒരു ഉപദേശി ചെന്നു. വിശ്വാസസ്നാനത്തെ കുറിച്ചൊക്കെ പറഞ്ഞിട്ടു ചോദിച്ചു. 'ഈ കഴുത്തിൽ കെട്ടിയിട്ടിരിക്കുന്നതു എന്താണു? അവർ പറഞ്ഞു വിവാഹകൂദാശയിൽ അച്ചൻ വാഴ്ത്തിയ മിന്നു ഭർത്താവു എന്റെ കഴുത്തിൽ കെട്ടിയതാണു.'

അപ്പോൾ അയാൾ പറഞ്ഞു സഹോദരി വേദപുസ്തകം വായിക്കാറില്ലേ? വേദപുസ്തകം എടുത്തു കൊണ്ടുവന്നു യെശയ്യാവു 52:2 വായിക്കുക. അവർ എടുത്തു വായിച്ചു 'ബദ്ധയായ സീയോൻപുത്രി നിന്റെ കഴുത്തിലെ ബന്ധനങ്ങളെ അഴിച്ചു കളക'. ആരാണു ഈ സീയോൻപുത്രി? യഹോവ തെരഞ്ഞെടുത്ത യിസ്രായേൽ പുത്രിയണു. രക്ഷിക്കപ്പെട്ടവരുടെ കഴുത്തിൽ ഇതു ഒരു ബന്ധനമാണു അതിനാൽ അഴിച്ചു കളഞ്ഞേ മതിയാകൂ.

എങ്കിലും ഇവൻ പണ്ടു പഠിച്ചതൊക്കെ ഓർത്തിരിക്കുന്നല്ലോ. എന്നിട്ടും എന്തേ ഇവൻ ഇങ്ങനെ ആയി. പഴവന്മാർ പറഞ്ഞതു ഓർത്തു. വിതച്ചതേ കൊയ്യൂ. പെട്ടെന്നു അവന്റെ അപ്പന്റെ ചിത്രമാണു മനസ്സിൽ തെളിഞ്ഞു വന്നതു.

അവന്റെ അപ്പൻ തോമ്മച്ചായനു. നല്ല കുടിയനായിരുന്നു. കൂലിവേല ചെയ്തു കിട്ടുന്ന കാശിൽ പകുതിയും ഷാപ്പിൽ കൊടുക്കും. കുടിച്ചു ലക്കുകെട്ടു കാലുറയ്ക്കാതെ തെറിയും വിളിച്ചു വഴിയെ പോകുന്നതാണു അയാളെ കുറിച്ചുള്ള എന്റെ ഓർമ്മ. അതോടൊപ്പം അയാൾ ചെയ്ത ഒരു കാര്യം അന്നു നാട്ടിൽ പാട്ടായിരുന്നു.

അന്നു ഇന്നത്തെ പോലെ വിദേശമദ്യവും അതു വില്ക്കുന്ന ബാറുകളും ഹോട്ടലുകളും ഒന്നും ഉണ്ടായിരുന്നില്ല. അവിടവിടെയുള്ള മദ്യഷാപ്പുകൾ മാത്രമായിരുന്നു ഇവരുടെ ആശ്രയം. കൂലിവേല ചെയ്തു ജീവിക്കുന്ന തോമ്മാച്ചായനു ദിവസവും മദ്യപിക്കാൻ പണം തികയുമായിരുന്നില്ല. അതിനു കണ്ടുപിടിച്ച ഒരു മാർഗ്ഗമുണ്ടു. ചുറ്റുപാടും താമസിക്കുന്നവരുടെ പുരയിടങ്ങളിൽ കള്ളുചെത്തിയെടുക്കുന്ന തെങ്ങുകൾ ഉണ്ടായിരുന്നു. അതു അതിന്റെ ഉടമസ്ഥർക്കു ഒരു ആദായമാർഗ്ഗമായിരുന്നു. തോമ്മാച്ചായൻ രാത്രിയിൽ ആരും കാണാതെ ആ തെങ്ങുകളിൽ കയറി കള്ളു മോഷ്ടിക്കുക പതിവായിരുന്നു. അദ്ദേഹമാണു ഇതു ചെയ്യുന്നതു എന്നു ആളുകൾക്കു സംശമുണ്ടെങ്കിലും ആർക്കും ചോദിക്കാൻ ധൈര്യമില്ലായിരുന്നു.

ഇയാളാണു കള്ളു മോഷ്ടിക്കുന്നതെന്നു സംശയം തോന്നിയ ചിലർ അയാളെ പിടിക്കാനായി ഒരു രാത്രിയിൽ കാവലിരുന്നു. അവർ കാണാതെ അയാൾ ചെന്നു ഒരു തെങ്ങിൽ കയറി. അനക്കം കേട്ടു കാവലിരുന്നവർ ആ തെങ്ങിന്റെ ചുവട്ടിൽ വന്നു. ചിലർ അതിൽ കയറാൻ ശ്രമിച്ചു. പലരും വിലക്കി. പാടില്ല. അയാൾ പിടിക്കപ്പെടും എന്നു തോന്നിയാൽ വല്ല അതിക്രമവും കാണിക്കും. നമുക്കു കാത്തിരിക്കാം. ഏതായാലും ഇറങ്ങിവരാതിരിക്കാൻ പറ്റില്ലല്ലോ.

അയാൾ ഉടനെ ഒരു കാര്യം ചെയ്തു. ആ തെങ്ങിൽ നിന്നും ഒരു കുടമെടുത്തു അല്പം അകലെയുള്ള ചെത്തുന്ന മറ്റൊരു തെങ്ങിന്റെ ചുവട്ടിലേക്കു എറിഞ്ഞു. ശബ്ദം കേട്ടു അവർ ഓടി അവിടെ ചെന്നു. അവർ പറഞ്ഞു നമുക്കു തെറ്റുപറ്റി. അയാൾ ഇതിലാണു കയറിയിരിക്കുന്നതു. ഭാഗ്യം. ഇതു സംഭവിച്ചില്ലെങ്കിൽ അയാൾ രക്ഷപെട്ടേനേ.

അയാൾ പതുക്കെ അവർ കാണാതെ ഇറങ്ങി വീട്ടിൽ പോയി. അല്പസമയം കഴിഞ്ഞു അയാൾ അവരുടെ അടുക്കൽ ചെന്നു ചോദിച്ചു. 'എന്തു പറ്റി? എല്ലാവരും കൂടി രാത്രിയിൽ ഇവിടെ? അവർ അത്ഭുതത്തോടെ നോക്കിയിട്ടു പറഞ്ഞു. ഈ തെങ്ങിൽ ആരോ കയറിയിട്ടുണ്ടു. താനായിരിക്കുമെന്നാണു ഞങ്ങൾ കരുതിയതു. അയാൾ പറഞ്ഞു.' ഇപ്പോൾ മനസ്സിലായല്ലോ. ഇനിയും വെറുതെ എന്നെ സംശയിക്കരുതു. ഏതായാലും ഇറങ്ങിയതല്ലേ അയാളെ പിടിച്ചിട്ടേ മാറാവു. ആരാണെന്നു അറിയാമല്ലോ. അയാൾ തിരികെ നടന്നു. പഴവന്മാർ പറഞ്ഞതാണു ഓർമ്മയിൽ ഓടിയെത്തിയതു. കുമ്പളം കുത്തിയാൽ വെള്ളരി മുളയ്ക്കുമോ.

ഭാര്യ വന്നു വിളിച്ചു എഴുന്നേറ്റു വന്നു വല്ലതും കഴിക്കു. ഇനിയും അതും ആലോചിച്ചോണ്ടു ഇരുന്നിട്ടെന്തു ചെയ്യാനാണു. ഇനിയും വരുമ്പോഴും ഇതു പോലെ വാരിക്കോരി കൊടുക്കു. എന്നിട്ടു പറയുന്നതും കേട്ടോ. പഠിപ്പിക്കാൻ വരുകയാണെന്നു കരുതരുതു. യെശ്ശയ്യാവു പറഞ്ഞതു അറിയാമല്ലോ. 'ദുഷ്ടന്നു കൃപ കാണിച്ചാലും അവൻ നീതി പഠിക്കില്ല; നേരുള്ള ദേശത്തു അവൻ അന്യായം പ്രവർത്തിക്കും.'ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ പറഞ്ഞതും ഞാൻ പറഞ്ഞു തരേണ്ട കാര്യമില്ലല്ലോ. എങ്കിലും പറയുകയാണു. 'നന്മ ചെയ്‌വാൻ പ്രാപ്തിയുള്ളപ്പോൾ അതിനു യോഗ്യന്മാരായിരിക്കുന്നവർക്കു ചെയ്യാതിരിക്കരുതു.' യോഗ്യതയുള്ളവർക്കു ചെയ്യണമെന്നല്ലാതെ ചോദിക്കുന്നവർക്കെല്ലാം വാരിക്കോരി കൊടുക്കണമെന്നല്ലല്ലോ പറഞ്ഞിരിക്കുന്നതു.

ഉത്തരം പലതും മനസ്സിൽ ഉദിച്ചു. പക്ഷെ പറഞ്ഞില്ല. എങ്കിലും മനസ്സിൽ പറഞ്ഞു. എന്താണു യോഗ്യത? ആരാണു യോഗ്യത നിശ്ചയിക്കുന്നതു? ദൈവം നമ്മുടെ യോഗ്യതയ്ക്കു അനുസരണമായ കൃപകളാണോ നൽകിക്കൊണ്ടിരിക്കുന്നതു. നാം അയോഗ്യരായിരിക്കുമ്പോൾ തന്നെ നമുക്കുവേണ്ടി മരിച്ചു ഉയിർത്തെഴുന്നേറ്റ മശിഹാതമ്പുരാന്റെ കരുണയും കൃപകളും സ്മരിക്കുമ്പോൾ എങ്ങനെ നന്മ ചെയ്യാതിരിക്കുവാൻ കഴിയും. ജ്ഞാനിയായ ശലോമോൻ അടുത്ത വാകൃത്തിൽ പറയുന്നതു ശ്രദ്ധിക്കേണ്ടതല്ലേ. 'നിന്റെ കയ്യിൽ ഉള്ളപ്പോൾ കൂട്ടുകാരനോടു പോയി വരിക, നാളെത്തരാം എന്നു പറയരുതു. യശയ്യാപ്രവചനം 5:16 ൽ മനസ്സു ഉടക്കി നിന്നു. 'യഹോവയുടെ പുസ്തകത്തിൽ അന്വേഷിച്ചു വായിച്ചു നോക്കുവീൻ; അവയിൽ ഒന്നും കാണാതിരിക്കയില്ല'.

ഇനിയും അവൻ വന്നു ചോദിച്ചാൽ ഞാൻ കൊടുത്തു പോകും. കർത്താവേ തെറ്റാണെങ്കിൽ പൊറുക്കേണമേ.




ഫാ. വർഗീസ് കളിക്കൽ

## രക്ഷകൻ നടന്ന വഴിത്താരയിലൂടെ.....

# ഒലിവുമലയുടെ താഴ്‌വരയിൽ



**എയ്ൻകരേമിലേക്ക്**

ഇന്നത്തെ യാത്ര എയ്ൻകരേമിലേക്കാണ് ആദ്യം. നീതിയിൻ സൂര്യനായ നാഥന് വഴിയൊരുക്കുവാനായി വന്ന സ്നാപക യോഹന്നാന്റെ പിറവി സ്ഥലമാണിത്. യഹൂദ്യ മലനിരകളിലൂടെയാണ് യാത്ര. റോഡിന്റെ ഒരു വശത്ത് വലിയ കുന്നിൻപുറങ്ങളും മറുവശത്ത് വലിയ താഴ്‌വരയും കാണാം. പൈൻ മരങ്ങളും ഒലിവുമരങ്ങളും ഒട്ടേറെയുണ്ട് വഴിയുടെ ഇരുവശങ്ങളിലും. വെസ്റ്റ് ബാങ്കിൽ ഒട്ടേറെ അഭയാർത്ഥികൾ വന്നു താമസിക്കുന്ന സ്കോപ്പസ് മൗണ്ടിനിരികിലാണ് എയ്ൻകരേം. ഒലിവുമലയിലെ അസൻഷൻ ചാപ്പൽ എന്നിവ ടൂറിസ്റ്റുകൾക്കും മറ്റും പ്രശ്നങ്ങൾ സൃഷ്ടിക്കുന്ന സ്ഥലമാണിത്. പോക്കറ്റടി ഒക്കെ ഇവിടെ സ്ഥിരം സംഭവങ്ങളാണ്.

എയ്ൻകരേമിലെ പള്ളി ഒരു ഉയർന്ന സ്ഥലത്താണ്. പാർക്കിംഗ് ഗ്രൗണ്ടിൽ ബസ്സിറിങ്ങി തരക്കേടില്ലാത്ത ഒരു കയറ്റം കയറി വേണം പള്ളിയിലെത്താൻ. പള്ളിയുടെ മുറ്റത്തുള്ള മതിലിൽ സഖറിയ പുരോഹിതൻ യോഹന്നാൻ സ്നാപകനെ കൈയ്യിലെടുത്തുകൊണ്ട് പാടിയ പാട്ട് (ലൂക്കോസ് 1:67-79) വിവിധ ഭാഷകളിലെഴുതി വെച്ചിട്ടുണ്ട്. കുറെ പടികൾ കയറിവേണം പള്ളിയിൽ പ്രവേശിക്കുവാൻ. ഈ പള്ളി ഇപ്പോൾ കപ്പൂച്ചിൻ സന്യാസിമാരുടെ കൈവശത്തിലാണ്. ദേവാലയത്തിന്റെ അൾത്താരയുടെ മുമ്പിൽ നിന്നും പ്രാർത്ഥിച്ചു.

ദേവാലയത്തിന്റെ അകത്ത് ഇടത്തുവശത്തുകൂടി മുമ്പോട്ട് നടന്നാൽ യോഹന്നാന്റെ പിറവി സ്ഥലം കാണാം. പിറന്നു വീണ സ്ഥലത്ത് മാർബിളിൽ ഒരു നക്ഷത്രം അടയാളപ്പെടുത്തിയിട്ടുണ്ട്. വിശുദ്ധ കന്യകമറിയം എലിസബത്തിനെ സന്ദർശിക്കുവാൻ വന്ന വീടിന്റെ ഭാഗമാണ് ഇവിടുത്തെ പള്ളി. ഉയർന്ന പടികളുള്ളതിനാൽ ഗ്രൂപ്പ് ഫോട്ടോ എടുക്കുവാൻ പറ്റിയ സ്ഥലമാണിത്. ഓരോ ഗ്രൂപ്പുമായി വരുമ്പോഴും ഇവിടെ വച്ച് ഗ്രൂപ്പ് ഫോട്ടോ എടുക്കാറുണ്ട്.

**ഒലിവുമല**

'ആ നാളിൽ അവന്റെ കാൽ യരുശലേമിനെതിരെ കിഴക്കുള്ള ഒലിവുമലയിൽ നിൽക്കും. ഒലിവുമല കിഴക്കു പടിഞ്ഞാറായി നടുവെ പിളർന്ന് പോകും. ഏറ്റവും വലിയൊരു താഴ്‌വര ഉളവായി വരും. മലയുടെ ഒരു പകുതി വടക്കോട്ടും മറ്റേ പകുതി തെക്കോട്ടുമായി മാറി പോകും.'' (സഖറിയ 14:4)

ഇസ്രേയേലിലെ പ്രശസ്തമായ സ്ഥലങ്ങളിലൊന്നാണ് ഒലിവുമല. സമുദ്ര നിരപ്പിൽ നിന്നും 2700 അടി ഉയരത്തിലാണ് ഇത് സ്ഥിതി ചെയ്യുന്നത്. ഏതാണ്ട് ഒരു ചതുരശ്ര വിസ്തീർണ്ണമാണിതിനുള്ളത്. അവിടെ ധാരാളം ഒലിവുമരങ്ങൾ ഉള്ളതിനാലാണ് ഈ പേരു വന്നത്. ഇസ്രേൽ ജനതയുടെ ഒരു നല്ല വരുമാന മാർഗ്ഗമാണ് ഒലിവ്. നല്ല കമനീയമായി പണിതെടുക്കാമെന്നതിനാൽ ഒലിൻതടികൾ ഫർണീച്ചറിന് ഉപയോഗിക്കുന്നു. കൂടാതെ രൂപങ്ങൾ, റോസറികൾ, കുരിശുകൾ എന്നിവയെല്ലാം ഒലിവിൻ തടിയിൽ കൊത്തി വരുമാനം കണ്ടെത്തുന്നു. ഒലിവെണ്ണ ലോകം മുഴുവൻ പ്രശസ്തമാണ്.



കർത്താവിന്റെ രണ്ടാം വരവിനെയും യുഗാന്ത്യത്തിൽ സംഭവിക്കുന്ന കാര്യങ്ങളെയും കുറിച്ച് ശിഷ്യന്മാർ കർത്താവിനോട് ചോദിച്ചത് ഒലിവുമലയിൽ ഇരിക്കുമ്പോഴാണ്. (മത്തായി 24:3) യുഗാന്ത്യത്തിൽ സംഭവിക്കുന്ന കാര്യങ്ങളെക്കുറിച്ചും തന്റെ വരവിന്റെ അടയാളങ്ങളെക്കുറിച്ചും കർത്താവ് വെളിപ്പെടുത്തുന്നത് ഇവിടെ വെച്ചാണ്.

**അസൻഷൻ ചാപ്പൽ**

ഒലിവുമലയുടെ ഏറ്റവും ഉയർന്ന സ്ഥലത്താണ് അസൻഷൻ ചാപ്പൽ അഥവാ സ്വർഗ്ഗാരോഹണ പള്ളി നിലനിൽക്കുന്നത്. ഒലിവുമലയിൽ തന്റെ ശിഷ്യന്മാരുമായി നിൽക്കുമ്പോഴാണ് അവർ കാൺകെ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്യുന്നത്. ഒരു മേഘം വന്ന് അവരെ മറച്ചു. മേഘ പാളികൾക്കുള്ളിലൂടെ നാഥന വരുടെ ദൃഷ്ടിക്ക് മറഞ്ഞു. സമ്മിശ്രവികാരങ്ങളോടെ ആകാശത്തേക്ക് നോക്കിനിൽക്കുന്ന ശിഷ്യന്മാർ ഒരു ദൈവദൂതൻ പ്രത്യക്ഷപ്പെട്ടു പറയുന്നു. ''ഗലീല പുരുഷന്മാരെ നിങ്ങൾ ആകാശത്തേക്ക് നോക്കി നിൽക്കുന്നതെന്ത്. നിങ്ങളുടെ അടുക്കൽ നിന്ന് എങ്ങനെ കർത്താവ് എങ്ങനെ കരേറി പോയോ അങ്ങനെതന്നെ അവൻ വീണ്ടും വരും''. (അ.പ്ര. 1:11)

സ്വർഗ്ഗാരോഹണ പള്ളിക്ക് ഒരു വിശാലമായ മുറ്റമുണ്ട്. അതിന്റെ പലഭാഗത്തായി അൾത്താരകളും കുർബ്ബാനകളും നടന്നിരുന്നു. കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്ത് തന്റെ കാൽപ്പാദങ്ങൾ പതിഞ്ഞിട്ടുണ്ട്. അവിടെ മുട്ടുകുത്തി തമ്പുരാന്റെ പാദങ്ങളെ ചുംബിക്കുമ്പോൾ അറിയാതെ നമ്മുടെ കണ്ണുകൾ ഈറനണിയും. ഇപ്പോൾ ഈ പ്രദേശം മുസ്ലീമുകളുടെ കൈവശമാണ്. എന്നാൽ അവർക്കും അവിടെ ആത്മീയ കർമ്മാദികൾ നടത്താൻ അവകാശമില്ല. അവിടെ ക്രിസ്ത്യാനികൾക്കും കടന്നുവന്ന് പ്രാർത്ഥിക്കുവാനല്ലാതെ വിശുദ്ധ കുർബ്ബാന മുതലായവ അർപ്പിക്കാൻ അവകാശമില്ല. അതൊരു തർക്കസ്ഥലമായി നിലനിൽക്കുകയാണ്.

**പാറ്റിർനോസ്റ്റർ**

പാറ്റിർനോസ്റ്റർ എന്നത് ഒരു ലാറ്റിൻ വാക്കാണ്. സ്വർഗ്ഗസ്ഥനായ പിതാവെ എന്നാണ് ആ വാക്കിന്റെ അർത്ഥം. യോഹന്നാൻ തന്റെ ശിഷ്യന്മാരെ പ്രാർത്ഥിപ്പാൻ പഠിപ്പിച്ചതുപോലെ ഞങ്ങളെയും പഠിപ്പിക്കണമെയെന്ന് ആവശ്യപ്പെട്ടപ്പോൾ ഇവിടെയിരുന്നാണ് 'കർത്തൃ പ്രാർത്ഥന' എന്നറിയപ്പെടുന്ന പ്രാർത്ഥന പഠിപ്പിച്ചത്. നാഥനിരുന്ന സ്ഥലം അതേപോലെ നിലനിർത്തിയിട്ടുണ്ട്. മലയാളം ഉൾപ്പെടെ വിവിധ ഭാഷകളിൽ ഈ പ്രാർത്ഥന എഴുതിവച്ചിട്ടുണ്ട്. അവിടെ നിന്ന് 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന പ്രാർത്ഥന ചൊല്ലുമ്പോൾ വല്ലാത്തൊരു തീവ്രതയാണ് ഈ പ്രാർത്ഥനയ്ക്ക്.

ആദ്യവും അവസാനവും ആൽഫയും ഒമേഗയുമായവന് മഹത്വം കൊടുക്കുകയും ഇടയിൽ നമ്മുടെ ആവശ്യങ്ങൾ ഉണർത്തിക്കുകയുമാണ് ആ പ്രാർത്ഥനയിൽ ക്ഷമ, കൂട്ടായ്മ എന്നിവയെല്ലാം ഈ പ്രാർത്ഥനയിൽ തെളിയുന്നുണ്ട്.

ദൈവനാമം പൂജിതമാകണം. ദൈവരാജ്യം വരണം, ദൈവതിരുവിഷ്ടം നിറവേറണം ആദ്യം അതാണ്. ഞാൻ, എനിക്ക്, കർത്തൃ പ്രാർത്ഥനയിൽ ഇല്ലായെന്നതും ശ്രദ്ധേയമാണ്. ഞങ്ങൾക്ക് അന്നന്നേക്കുള്ള അപ്പം തരണം. ഞങ്ങളുടെ കടങ്ങളും പാപങ്ങളും ക്ഷമിക്കണം. പരീക്ഷയിലേക്ക് ഞങ്ങളെ വിട്ടുകൊടുക്കരുത്. ദുഷ്ടനിൽ നിന്ന് ഞങ്ങളെ കാക്കണം. സ്വാർത്ഥതയുടെ കണികയില്ലാത്ത ആവശ്യങ്ങൾ. രാജ്യവും ശക്തിയും മഹത്വവും ദൈവത്തിന് കരേറ്റിക്കൊണ്ട് അവസാനിപ്പിക്കുന്നു. ചെറുതെങ്കിലും ഇത്ര ശക്തവും അർത്ഥ സമ്പുഷ്ടവുമായ വേറൊരു പ്രാർത്ഥനയില്ലായെന്നതാണ് ശരി.

**ഓശാന വീഥി**

ഒലിവുമലയുടെ താഴ്വരയിലേക്കുള്ള വഴിത്താരയാണ് ഓശാനവീഥി. നമ്മുടെ കർത്താവ് കഴുതപ്പുറത്ത് കയറി സഞ്ചരിക്കുമ്പോൾ ശിശുക്കളും ബാലികാബാലന്മാരും സ്ത്രീ പുരുഷന്മാരുടെ മേൽ വസ്ത്രങ്ങൾ വഴിത്താരയിൽ വിരിക്കുകയും സൈത്തിന്റെയും ഒക്കിലായുടെ ചെറുശാഖ പിടിച്ച് ദാവീദുപുത്രന് ഓശാന എന്നു പാടിയത് ഈ ഇറക്കത്തിൽ വെച്ചാണ്. അതിന്റെ ഓർമ്മയ്ക്കായി കടന്നുവരുന്ന ഒരോരുത്തരും കുരുത്തോലകൾ പിടിച്ച് ''ഓശാന, ഓശാന ദാവീദാത്മജനോശാന'' എന്നു പാടിക്കൊണ്ട് ഒരു വരിയായി നടന്നുനീങ്ങുമ്പോൾ കർത്താവ് തങ്ങളുടെ നടുവിൽ ഉണ്ട് എന്ന ഫീൽ ആണ് എല്ലാവർക്കും.

തുടരും...

**14. മഹാപുരോഹിതന്റെ യോഗ്യതകൾ എന്തെല്ലാം?**
മനുഷ്യനിൽ നിന്നും തെരഞ്ഞെടുക്കുന്നവനാണ്. പുരോഹിത സ്ഥാനം ദൈവിക നിയോഗമാണ്. ദൈവ കാര്യങ്ങളിൽ മനുഷ്യർക്ക് വേണ്ടി നിയോഗിക്കപ്പെട്ടവനാണ്. പാപപരിഹാരത്തിനു വേണ്ടി കൃപാസനത്തിൽ ജനത്തിനു വേണ്ടി വഴിപാടും യാഗവും അർപ്പിക്കുന്നവനാണ്. ജനത്തോട് അനുകമ്പാർദ്രതയുള്ളവനും, സഹതാപപൂർവ്വം പെരുമാറുന്നവനുമായിരിക്കണം. ബലഹീനതയ്ക്ക് വിധേയനായ പുരോഹിതൻ തനിക്കു വേണ്ടിയും, ജനത്തിനു വേണ്ടിയും യാഗം അർപ്പിക്കണം.

**15. മൽക്കീസെദേക്കിന്റെ ക്രമപ്രകാരമുള്ള മഹാപുരോഹിതനാണ് ക്രിസ്തു – വ്യക്തമാക്കുക?**
ക്രിസ്തുവിന്റെ പൗരോഹിത്യം താൽക്കാലികമല്ല നിത്യമാണ്. ദൈവഹിതാനുസരണവും, ദൈവത്താൽ നിയമിക്കപ്പെട്ടവനുമാണ്. മഹാപുരോഹിത ശുശ്രൂഷ അനുഷ്ഠിച്ചു. മാനുഷിക പരിമിതികൾ സ്വീകരിച്ചു. ആയതിനാൽ യേശുവിന്റെ പൗരോഹിത്യം മൽക്കിസെദേക്കിന്റെ ക്രമപ്രകാരമുള്ളതാകുന്നു.

**16. ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ എന്തെല്ലാം?**
നിർജ്ജീവ പ്രവൃത്തികളിൽ നിന്നുള്ള മാനസാന്തരം, ദൈവത്തിലുള്ള വിശ്വാസം, സ്നാനത്തെക്കുറിച്ചുള്ള ഉപദേശം, കൈവയ്പ്പ്, മരിച്ചവരുടെ പുനരുത്ഥാനം, നിത്യ ശിക്ഷാവിധി എന്നിവയാണ്.

**17. ക്രിസ്തീയ വിശ്വാസികളുടെ സൗഭാഗ്യങ്ങൾ എന്തെല്ലാം?**
മാമോദീസാ മുഖാന്തിരം ഒരിക്കൽ പ്രകാശനം ലഭിച്ചവർ, സ്വർഗ്ഗീയ ദാനം ആസ്വദിച്ചവർ, പരിശുദ്ധാത്മാവിനെ പ്രാപിച്ചവർ, ദൈവവചനത്തിന്റെ ശ്രേഷ്ഠത മനസ്സിലാക്കിയിവർ, വരുവാനുള്ള ലോകത്തിന്റെ ശക്തി ആസ്വദിച്ചവർ.

**18. വിശ്വാസ ത്യാഗികൾക്ക് മാനസാന്തരം അസാധ്യമാണെന്ന് ലേഖകൻ ചിന്തിക്കുവാൻ കാരണമെന്ത്?**
മനഃപൂർവ്വം വിശ്വാസ ത്യാഗം ചെയ്യുന്നതിനാലും, കഠിന ഹൃദയമുള്ളതിനാലും മാനസാന്തരം അസാദ്ധ്യമാണ്.

**19. അബ്രഹാമിനു നൽകിയ ദൈവിക വാഗ്ദത്തങ്ങൾ ഏവ?**
1. ഇസഹാക്കിന്റെ ജനനം
2. സന്തതി ആകാശത്തിലെ നക്ഷത്രങ്ങൾപ്പോലെയും, കടൽക്കരയിലെ മണൽത്തരിപോലെയും വർദ്ധിച്ച് പെരുകും.

**20. "ശരണത്തിനായി ഓടിവന്ന" ഈ പദപ്രയോഗം വ്യക്തമാക്കുക.**
രക്തപാതകൻ സങ്കേത നഗരത്തിലേക്ക് ഓടിച്ചെന്നാൽ ഭദ്രതയും ധൈര്യവും ലഭിക്കുന്നതുപോലെ ദൈവത്തോടടുത്ത് ചെന്നാൽ നമുക്ക് ഉറപ്പും ധൈര്യവും ലഭിക്കുമെന്നുള്ള പ്രത്യാശയാണ്.

**21. മാറ്റമില്ലാത്ത ദൈവത്തിന്റെ രണ്ട് ഉറപ്പുകൾ ഏതെല്ലാം?**
1. ദൈവത്തിന്റെ വാഗ്ദാനം
2. ദൈവത്തിന്റെ ആണ

**22. മൽക്കീസദേക്കിന്റെ പൗരോഹിത്യത്തിന്റെ സവിശേഷതകൾ എന്തെല്ലാം?**
നീതിയുടെ പൗരോഹിത്യം, സമാധാനത്തിന്റെ പൗരോഹിത്യം, രാജകീയ പൗരോഹിത്യം, വ്യക്തിഗതവും പിൻതുടർച്ചയില്ലാത്തതും, നിത്യമായ പൗരോഹിത്യമാണ്.

**23. ലേവ്യ പൗരോഹിത്യത്തേക്കാൾ ഉന്നതമാണ് മൽക്കീസെദേക്കിന്റെ പൗരോഹിത്യമെന്നു പറയുവാൻ കാരണമെന്ത്?**
അബ്രഹാമിൽ നിന്നും മൽക്കീസെദേക്ക് ദശാംശം സ്വീകരിക്കുകയും, മൽക്കീസെദേക്ക് അബ്രഹാമിനെ അനുഗ്രഹിക്കുകയും ചെയ്തു. ലേവ്യർ സ്വന്തം സഹോദരരിൽ നിന്നും നിയമാധിഷ്ഠിതമായിട്ടാണ് ദശാംശം സ്വീകരിച്ചിരുന്നത്. അബ്രഹാമിന്റെ മൂന്നാം തലമുറയിൽപ്പെട്ടവനായിരുന്നു ലേവി. ദശാംശം സ്വീകരിക്കുകയും അനുഗ്രഹിക്കുയും ചെയ്ത മൽക്കീസെദേക്ക് അബ്രഹാമിനേക്കാൾ വലിയവനായിരുന്നതിനാൽ മൽക്കിസെദേക്കിന്റെ പൗരോഹിത്യം ലേവ്യ പൗരോഹിത്യത്തേക്കാൾ ഉന്നതമാണ്.

**24. ലേവ്യ പൗരോഹിത്യവും ക്രിസ്തുവിന്റെ പൗരോഹിത്യവും തമ്മിലുള്ള വ്യത്യാസങ്ങൾ ഏവ?**
ലേവ്യ പുരോഹിതർ ആണ കൂടാതെ പുരോഹിതരായവരും, ലോകത്തിൽ നിന്നുള്ളവരും, സ്ഥിരമല്ലാത്തവരും, നശ്വരരുമായിരുന്നു. എന്നാൽ ക്രിസ്തുവിന്റെ പൗരോഹിത്യം ആണയോടുകൂടി പുരോഹിതനും, അനശ്വരനവനും നിത്യനുമാണ്. ലേവ്യപുരോഹിതർ സ്വന്തപാപങ്ങൾക്കു വേണ്ടിയും ജനത്തിനു വേണ്ടിയും മൃഗങ്ങളുടെ രക്തം കൊണ്ട് യാഗം അർപ്പിച്ചപ്പോൾ യേശുക്രിസ്തു തന്റെ സ്വന്ത രക്തം കൊണ്ട് ജനത്തിനുവേണ്ടി യാഗമായിത്തീർന്നു. നിയമാധിഷ്ഠിതമായ പഴയനിയമ പൗരോഹിത്യം ലക്ഷ്യപ്രാപ്തിയിൽ എത്തിയില്ല. മനുഷ്യരെ പൂർണ്ണമാക്കുവാൻ കഴിഞ്ഞില്ല. ബാഹ്യവും താൽക്കാലികവുമായിരുന്നു. ലേവ്യപൗരോഹിത്യത്തിന്റെ അപൂർണ്ണതയും, അപ്രസക്തിയും, യേശുക്രിസ്തുവിന്റെ പൗരോഹിത്യത്താൽ മാറ്റപ്പെട്ടു.

**25. യേശുക്രിസ്തുവിന്റെ വ്യക്തി മാഹാത്മ്യത്തിന്റെ യോഗ്യതകൾ ഏവ?**
പവിത്രൻ, നിർദോഷൻ, നിർമ്മലൻ, പാപികളുടെ ഇടയിൽ ജീവിച്ചെങ്കിലും പാപമില്ലാത്തവൻ, സ്വർഗ്ഗത്തേക്കാൾ ഉന്നതൻ.

**26. പുതിയ നിയമത്തിന്റെ സവിശേഷതകൾ എന്തെല്ലാം?**
1. സ്നേഹത്തിന്റെ ആന്തരിക ചൈതന്യമാണ് അടിസ്ഥാനം
2. ദൈവവും മനുഷ്യനും തമ്മിലുള്ള യഥാർത്ഥ ബന്ധം അന്തിമമായി സ്ഥാപിക്കുന്നതായിരിക്കും.
3. മനുഷ്യന്റെ ഉള്ളിൽ തന്നെ പരിശുദ്ധാത്മാവായ ഉപദേഷ്ടാവ് ഉണ്ടായിരിക്കും.
4. അനുതപിക്കുന്നവർക്ക് ക്ഷമയും മോചനവും ലഭ്യമാകുന്നു.

തുടരും....

വാൽസല്യ കുഞ്ഞുങ്ങളേ,

നിങ്ങളേവരും ക്ഷേമമായിരിക്കുന്നല്ലോ. മധ്യവേനൽ അവധിക്കുശേഷം ഒരു പുതിയ സ്കൂൾ വർഷത്തിലേക്ക് നിങ്ങൾ പ്രവേശിച്ചിരിക്കയാണല്ലോ. ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ അന്തോണിയോസ് തിരുമേനി സ്ളീബാദാസ സമൂഹത്തിന്റെ പ്രസിഡന്റായിരിക്കുമ്പോൾ ഒരിക്കൽ ഭവന സന്ദർശനം നടത്തുന്നതിനിടയിൽ ഒരു വീട്ടിൽ എത്തിയപ്പോൾ കൂട്ടിൽ കിടന്ന തത്ത പറയുവാൻ തുടങ്ങി പ്രാർത്ഥിക്കണം, പഠിക്കണം. തത്ത എന്താണിങ്ങനെ പറയുന്നത് എന്ന് അന്വഷിച്ചപ്പോൾ, ആ വീട്ടിലെ കുട്ടി രാവിലെ സ്കൂളിൽ പോകുമ്പോൾ എല്ലാ ദിവസവും വാതിൽക്കൽ നിന്ന് അമ്മ പറയും പ്രാർത്ഥിക്കണം, പഠിക്കണം. ഇത് കേട്ട് കേട്ട് തത്ത അത് മന:പാഠമാക്കി. ചേച്ചിക്കും ഈ പുതിയ സ്കൂൾ വർഷത്തിൽ അതു തന്നെയാണ് നിങ്ങളോട് പറയുവാനുള്ളത് പ്രാർത്ഥിക്കണം, പഠിക്കണം. പൂർണ്ണ ലക്ഷ്യബോധത്തോടെ പഠിക്കണം. നിങ്ങളുടെ മാതാപിതാക്കളുടെ, നിങ്ങളെ പ്രതിയുള്ള അദ്ധ്യാനങ്ങൾ ഓർത്ത് അതിന് പ്രതിഫലം ലഭിക്കുന്ന തരത്തിൽ പഠിക്കണം. സ്കൂൾ തുറക്കുന്നതിനൊപ്പം മഴയും എത്തിക്കഴിഞ്ഞു. നിങ്ങൾ വളരെയധികം സൂക്ഷിക്കണം എന്ന് ചേച്ചി ഓർമ്മിപ്പിക്കുന്നു. നിങ്ങൾക്ക് എല്ലാ ആശംസകളും, അനുഗ്രഹങ്ങളും നേരുന്നു.

ക്ലാസ്സ് പരീക്ഷ നടക്കുകയായിരുന്നു. ആദ്യത്തെ നാലു ചോദ്യങ്ങളും, കുട്ടികൾ പ്രതീക്ഷിച്ചവ തന്നെ ആയിരുന്നു. എല്ലാവരും നന്നായി ഉത്തരമെഴുതി. പക്ഷെ അഞ്ചാമത്തെ ചോദ്യത്തിനു മുന്നിൽ, അവർ പകച്ചിരുന്നു പോയി. 'നിങ്ങളുടെ ക്ലാസ്സ് മുറി വൃത്തിയാക്കുന്ന സ്ത്രീയുടെ പേരെന്ത്?'' ഇതായിരുന്നു ആ ചോദ്യം. അവരെ കുട്ടികൾ ഒട്ടേറെത്തവണ കണ്ടിട്ടുണ്ടെങ്കിലും, ആരും ഒരിക്കലും അവരോടു സംസാരിച്ചിട്ടില്ലായിരുന്നു.ആ ചോദ്യത്തിനുത്തരമെഴുതാതെ, കുട്ടികൾ കടലാസുകൾ തിരികെ നൽകി. ബെല്ലടിച്ചപ്പോൾ, ഒരു കുട്ടി അദ്ധ്യാപകനോടു ചോദിച്ചു: 'അവസാന ചോദ്യത്തിന്റെ മാർക്ക്, ഗ്രേഡിനു പരിഗണിക്കുമോ?' അദ്ദേഹം പറഞ്ഞു: 'ഗ്രേഡിനു പരിഗണിക്കുമോ, ഇല്ലയോ എന്നറിയില്ല. പക്ഷെ, ജീവിതത്തിന്, ഉപകരിക്കും'.ഭാഷാ നൈപുണ്യവും, ശാസ്ത്ര അറിവുകളും മാത്രം, അറിവിന്റെ പട്ടികയിൽ ഉൾപ്പെടുത്തുമ്പോൾ, നാം ഒന്നോർക്കണം: 'അറിവു കൊണ്ടു മാത്രം, ജീവിക്കാനാകില്ല. അടുപ്പവും അനുഭവവും കൂടി വേണം, ജീവിതം ധന്യമാകുവാൻ'. എല്ലാ ചോദ്യങ്ങളുടെയും ഉത്തരമെഴുതാൻ പഠിച്ചിട്ടും, എന്തുകൊണ്ടാണ്, ജീവിതം പലരുടേയും മുൻപിൽ ഒരു ചോദ്യ ചിഹ്നമായി അവശേഷിക്കുന്നത്? കീഴോട്ടു നോക്കിയുള്ള പുസ്തക പഠനത്തോടൊപ്പം, ചുറ്റുപാടും നോക്കിയുള്ള ജീവിതപഠനം കൂടി നടത്തുന്നില്ലെങ്കിൽ, ജീവിത പരീക്ഷയിലെ ചോദ്യക്കടലാസുകൾ കണ്ടു നാം ഭയന്നു പോയെന്നു വന്നേക്കാം.വൃത്തിയുള്ളപ്പോൾ കൂടെ നിൽക്കുന്നവർ, വൃത്തികേടാകുമ്പോൾ, തന്ത്രപൂർവ്വം ഒഴിഞ്ഞു മാറി എന്നു വരാം. വൃത്തികേടായതിനെ വൃത്തിയാക്കാൻ എപ്പോഴും നമ്മോടു കൂടെയുള്ളവർ, ഉള്ളിൽ നന്മയുള്ളവരായിരിക്കും. അവരെ കണ്ടില്ലെന്നു നടിക്കരുത്. അവഗണിക്കപ്പെട്ടവരോടുള്ള ആദരം കൂടി ചേരുമ്പോഴാണ്, അറിവ് പൂർണ്ണമാകുന്നത്. ദൈവം സഹായിക്കട്ടെ.

മക്കളേ ഈ ജൂൺ മാസം 16 മുതൽ 29 വരെ ശ്ലീഹാ നോമ്പാണെന്ന് നിങ്ങൾക്കറിയാമല്ലോ. പത്രോസ്, പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മയോട് ചേർന്ന് അനുഷ്ഠിക്കുന്ന നോമ്പ്. ലോകത്തിന്റെ അറ്റത്തോളം തന്റെ സുവിശേഷം അറിയിക്കുവാൻ കർത്താവ് തിരഞ്ഞെടുത്ത ശ്ലീഹന്മാരിൽ വി. യോഹന്നാൻ ശ്ലീഹ ഒഴികെ, കർത്താവിനു വേണ്ടി രക്തസാക്ഷിത്വം വഹിച്ചവരാണ്. അവരെപ്പോലെ നമുക്കും കർത്താവിനെ സാക്ഷിപ്പാൻ ഇടയാകട്ടെ. അവരുടെ മദ്ധ്യസ്ഥത നമുക്ക് അനുഗ്രഹമാകട്ടെ. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ **ജൂലി ചേച്ചി**

വേദപുസ്തകപരമായും, സഭയുടെ വിശ്വാസപരമായും ഉള്ള ലേഖനങ്ങൾ, കവിതകൾ, ആനുകാലികമായ വിഷയങ്ങൾ എന്നിവ തയ്യാറാക്കി പ്രസിദ്ധീകരണത്തിനായി നൽകുന്നവർ എല്ലാമാസവും 10-ാം തീയതിക്കു മുമ്പായി ചീഫ് എഡിറ്ററുടെ ഇ-മെയിൽ/വാട്ട്സ്ആപ്പിൽ അയച്ചു തരേണ്ടതാണ്.
ക്വിസിന്റെ ഉത്തരങ്ങളും ചീഫ് എഡിറ്ററുടെപേരിൽ അയച്ചു തരേണ്ടതാണ്.

## ക്വിസ് 22

ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി : 05-07-2024

മിനി ജോൺസൺ

എബ്രായർ 4, 5, 6, 7 അദ്ധ്യായങ്ങൾ

1. സ്വസ്ഥതയിൽ പ്രവേശിക്കുന്നവർ ആര്?
2. ''ഇന്ന് അവന്റെ ശബ്ദം കേൾക്കുന്നു എങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമാക്കരുത്'' എന്ന് ആരു മുഖാന്തിരമാണ് യഹോവ അരുളി ചെയ്തത്?
3. ഹൃദയത്തിലെ ചിന്തനങ്ങളെയും ഭാവങ്ങളെയും വിവേചിക്കുവാൻ എന്തിനു കഴിയും?
4. സകലവും ദൈവത്തിന്റെ കണ്ണിനു മുമ്പിൽ എങ്ങനെയാണ് കിടക്കുന്നത്?
5. നാം നമ്മുടെ എന്താണ് മുറുകെ പിടിച്ചുകൊള്ളേണ്ടത്?
6. ദൈവം വിളിക്കുന്നവനല്ലാതെ ആരും ആ സ്ഥാനം സ്വതവേ എടുക്കുന്നില്ല ഏതുസ്ഥാനം? ആരെപ്പോലെ?
7. ഞാൻ നിന്നെ അനുഗ്രഹിക്കുകയും നിന്നെ വർദ്ധിപ്പിക്കുകയും ചെയ്യുമെന്ന വാഗ്ദത്തം നൽകിയത് ആർക്ക്?
8. ''ഇവൻ എത്ര മഹാൻ എന്ന് നോക്കുവിൻ'' ആര്?
9. അബ്രഹാമിന്റെ കടി പ്രദേശത്തുനിന്ന് ഉത്ഭവിച്ച സഹോദരന്മാർ ആര്?
10. ആര് ആരെ അനുഗ്രഹിക്കുന്നതിനാണ് തർക്കമേതും ഇല്ലാത്തത്?
11. പൗരോഹിത്യം മാറിപ്പോകുന്ന പക്ഷം എന്തിനും കൂടെ മാറ്റം വരുവാൻ ആവശ്യം?
12. ന്യായപ്രമാണത്തിന് പിമ്പുള്ള ആണയുടെ വചനം ആരെയാണ് പുരോഹിതനാക്കുന്നത്?
13. നീ മൽക്കീസദേക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു പുരോഹിതൻ എന്ന് രേഖപ്പെടുത്തിയിരിക്കുന്ന സങ്കീർത്തനം ഏത്?
14. നീ എന്റെ പുത്രൻ ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചിരിക്കുന്നു എന്ന് ആരോടാണ് അരുളി ചെയ്തവൻ പറഞ്ഞത്?
15. ദൈവത്തിന്റെ ജനത്തിന് എന്താണ് ശേഷിച്ചിരിക്കുന്നത്?
16. ഇംഗ്ലീഷ് മിഷനറിമാർ ഇംഗ്ലീഷ് പഠിപ്പിക്കുന്നതിന് ആരംഭിച്ച, ഇന്ന് സി.എം.എസ്. കോളേജ് എന്നറിയപ്പെടുന്ന കോളേജിന്റെ ആരംഭ നാമം എന്ത്?
17. എട്ടാം മാർത്തോമ്മാ തന്റെ പിൻഗാമിയായി വാഴിച്ചത് ആരെ?
18. മാർത്തോമ്മാ IV-ാമനെ വാഴിച്ചത് ആര്?
19. ചെങ്ങന്നൂർ പള്ളിയോഗം വിളിച്ചുകൂട്ടിയത് ആര്?
20. മാർത്തോമ്മാ സുറിയാനി സഭയുടെ ഉത്ഭവത്തിന് കാരണമായ സംഭവം?
21. മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം എന്ന മലങ്കര സഭാ ചരിത്രഗ്രന്ഥം രചിച്ചതാര്?
22. പാത്രിയർക്കീസിനോടുള്ള അഭിപ്രായ വ്യത്യാസം നിമിത്തം മലങ്കര സഭാ മക്കൾ ബഹിഷ്ക്കരിച്ച അസോസിയേഷൻ?
23. മാർ ദിവന്നാസ്യോസ് IV-ാമനെ വാഴിച്ചത് ആര്?
24. കേണൽ മൺറോയുടെ പിൻഗാമി ?
25. മലങ്കര അസോസിയേഷൻ സ്ഥാപിതമായ വർഷം?

## ഉത്തരങ്ങൾ ക്വിസ് 21

1. ദൈവം തന്റെ പുത്രനെ (1:2)
2. സങ്കീർത്തനം (8:4-6)
3. മോശെ (3:2)
4. 40 (3:17)
5. ദൈവദൂതന്മാരേക്കാൾ (1:4)
6. രക്ഷ (2:3,4)
7. അവിശ്വാസമുള്ള ദുഷ്ടഹൃദയം (3:12)
8. തന്റെ സഹോദരന്മാരോട് (2:17)
9. യേശുവിനെ (3:1)
10. ഭവനത്തിന് അധികാര പുത്രനായിട്ട് (3:6)
11. ആദ്യവിശ്വാസം അവസാനത്തോളം മുറുകെ പിടിച്ചാൻ (3:14)
12. അവരുടെ അവിശ്വാസ നിമിത്തം (3:19)
13. അന്യോന്യം പ്രബോധിപ്പിക്കണം (3:18)
14. പ്രത്യാശയും, ധൈര്യവും പ്രശംസയും (3:6)
15. എബ്രായർ (3:4)
16. 1909 ജൂലൈ 11 കോട്ടയം ചെറിയ പള്ളയിൽ
17. കാരുചിറ ഗീവർഗ്ഗീസ് റമ്പാൻ (ഗീവർഗ്ഗീസ് പ്രഥമൻ ബാവ)
18. ദിവന്നാസ്യോസ് ഢാമൻ
19. ഞായറാഴ്ചക്കൂട്ടം
20. അബ്ദുള്ള പാത്രിയർക്കീസ്
21. ഇടവഴിക്കൽ ഫിലിപ്പ്
22. ബാർ എബ്രായയുടെ കാനോൻ
23. 1895
24. അൽവാറീസ് മാർ യൂലിയോസ്
25. ഗോവ-ഇന്ത്യ-സിലോൺ

## ശരിയുത്തരം നൽകിയവർ

മറിയാമ്മ തങ്കച്ചൻ കുടശ്ശനാട്, ജസ്റ്റീനാ സൂസൻ തോമസ് യോർദ്ദാൻപുരം
മറിയാമ്മ ബേബി കുടശ്ശനാട്, ജോയിസ് ഉമ്മൻ കാരയ്ക്കാട്, ബിനു സന്തോഷ് പിരളശ്ശേരി
സാലി ജോൺ പിരളശ്ശേരി, അക്കാമ്മ ജോയി പേരിശ്ശേരി ഈസ്റ്റ്

**വിജയി : ജോയിസ് ഉമ്മൻ കാരയ്ക്കാട്**

# ഓർത്തഡോക്സ് ക്രൈസ്തവർ മേയ് 5ന് ഈസ്റ്റർ ആഘോഷിച്ചു*

എത്യോപ്യാ, എറിത്രിയാ, ഈജിപ്റ്റ്, റഷ്യ, ബലാറസ്, യുക്രെയിൻ, കസഖ്സ്ഥാൻ, മൊൾഡേവിയ, ജോർജിയ, സെർബിയ, മാസിഡോണിയ, റുമേനിയ, ബൾഗേറിയ, ഗ്രീസ്, സൈപ്രസ്, ടർക്കി, സിറിയാ, ഇസ്രയേൽ, ലബനൻ തുടങ്ങിയ രാജ്യങ്ങളിലെ 20 കോടിയിലധികം ക്രൈസ്തവർ മേയ് 5ന് ഈസ്റ്റർ ആഘോഷിച്ചു.

മലങ്കര, അർമേനിയൻ, ഫിന്നിഷ് എന്നിവ ഒഴികെയുള്ള എല്ലാ ഓർത്തഡോക്സ് സഭകളും അസിറിയൻ സഭയിൽ ബാഗ്ദാദ് ആസ്ഥാനമായ വിഭാഗവും ചില സ്ഥലങ്ങളിൽ റോമൻ കത്തോലിക്കാ സഭയും ജൂലിയൻ കലണ്ടർ (പഴയ രീതി) പ്രകാരം ഈസ്റ്റർ തീയതി നിശ്ചയിക്കുന്നതാണ് കാരണം. മറ്റുള്ളവർ ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) അടിസ്ഥാനമാക്കി ഈസ്റ്റർ ആഘോഷിക്കുന്നു. ഇക്കൊല്ലം അഞ്ചാഴ്ചയാണ് വ്യത്യാസം. 2013, 2016, 2027, 2032 വർഷങ്ങളും ഉദാഹരണം. ഒരാഴ്ചയും (ഉദാ:- 2022, 2023, 2026, 2029) ചുരുക്കമായി നാലാഴ്ചയും (ഉദാ: 1997, 2021, 2065) വ്യത്യാസം വരാറുണ്ട്. അതേ സമയം എല്ലാവരും ഒരേ തീയതിയിൽ ഈസ്റ്റർ ആഘോഷിക്കുന്ന വർഷങ്ങളുമുണ്ട് (ഉദാ:- 2014, 2017, 2025, 2028).

അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ പശ്ചിമേഷ്യയിൽ മേയ് 5ന് ഈസ്റ്റർ ആഘോഷിച്ചപ്പോൾ പാശ്ചാത്യ രാജ്യങ്ങളിലും മറ്റും മലങ്കര സഭയെ പോലെ മാർച്ച് 31-നാണ് ആഘോഷിച്ചത്. ഒരേ സഭയിൽ തന്നെ വ്യത്യസ്ത തീയതികൾ പിന്തുടരുന്നത് കൗതുകകരമായ ഒരു വസ്തുതയാണ്.

വസന്ത വിഷുവം (Vernal Equinox) ആയ മാർച്ച് 21നോ അതിനു ശേഷമോ വരുന്ന പൗർണമിയുടെ (Paschal Full Moon Day) പിറ്റെ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണമി (പെസഹാ ചന്ദ്രൻ) ഞായറാഴ്ച വന്നാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (എ.ഡി. 325) ആണ് ഈ തീരുമാനമെടുത്തത്. ഗ്രിഗോറിയൻ കലണ്ടർ പ്രകാരം മാർച്ച് 22നും (ഉദാ: 1818, 2285) ഏപ്രിൽ 25നും (ഉദാ: 1943, 2038) ഇടയിലാണ് ഈസ്റ്റർ. 2008ൽ മാർച്ച് 23നും 2011ൽ ഏപ്രിൽ 24നും ഈസ്റ്റർ വന്നിട്ടുണ്ട്. 20, 21 നൂറ്റാണ്ടുകളിൽ ഏപ്രിൽ നാലിനും (ഉദാ: 1915, 2010) മേയ് എട്ടിനും (ഉദാ: 1983, 2078) ഇടയിലാണ് പഴയ രീതി ഈസ്റ്റർ.

ക്രിസ്മസ് ആഘോഷത്തിനും ഇതു പോലെ തീയതി വ്യത്യാസമുണ്ട്. ചില രാജ്യങ്ങളിലെ 15 കോടിയോളം ക്രൈസ്തവർ 13 ദിവസം വൈകി ജനുവരി ഏഴിനാണ് ക്രിസ്മസ് ആഘോഷിക്കുന്നത്. ഒരു കോടിയോളം അംഗസംഖ്യയുള്ള അർമേനിയൻ സഭ പുരാതനമായ പതിവനുസരിച്ച് ക്രിസ്മസും എപ്പിഫനി(ദനഹാ)യും ഒരുമിച്ച് ജനുവരി ആറിന് 'തെയോഫനി' എന്ന പേരിൽ ആഘോഷിക്കുന്നു. വിശുദ്ധ നാട്ടിലെ അർമേനിയക്കാർക്ക് ജനുവരി 19 നാണ് ഈ ആഘോഷം.

കേരളത്തിലെ സുറിയാനി സഭകളും 1952 വരെ പഴയരീതി പ്രകാരമാണു വിശേഷദിവസങ്ങൾ ആഘോഷിച്ചിരുന്നത്. മലങ്കര സുറിയാനി സഭയിലെ പാത്രിയർക്കീസ് പക്ഷം (ബാവാകക്ഷി) 1952 ഡിസംബർ 15 ന് യൽദോ നോമ്പാരംഭത്തിനും കാതോലിക്കാപക്ഷം (മെത്രാൻ കക്ഷി) 1953 മേയ് 14ന് സ്വർഗാരോഹണ പെരുന്നാളിനുമാണ് ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിച്ചത്. അതോടെ പുതിയരീതി പ്രകാരം ഈസ്റ്ററും ജനുവരി ഏഴിനു പകരം ഡിസംബർ 25ന് ക്രിസ്മസും ആഘോഷിച്ചു വരുന്നു. തൃശൂർ ആസ്ഥാനമായുള്ള കൽദായ സഭ 1995ൽ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതോടെ ഇന്ത്യയിൽ എല്ലാ ക്രൈസ്തവരും ഒരേ ദിവസം തന്നെ ഈസ്റ്ററും ക്രിസ്മസും ആഘോഷിച്ചുവരുന്നു.

വി.ജെ.ടി.

# അഭിനന്ദനങ്ങൾ

**അഖില മലങ്കര ബസ്കിയോമ വാർഷിക മീറ്റിംഗിൽ പ്രസംഗ മത്സരത്തിന് ഒന്നാം സ്ഥാനവും സംഗീതത്തിന് മൂന്നാം സ്ഥാനവും ലഭിച്ച ജെസ്സി തോമസ്. കുളനട പെനിയേൽ വീട്ടിൽ പി.സി. തോമസ് അച്ചന്റെ സഹധർമ്മിണിയുമാണ്.**



"ആചാര്യേശാ! മശിഹാ! കൂദാശകളർപ്പിച്ചോ- രാചാര്യന്മാർക്കേകുക പുണ്യം നാഥാ സ്തോത്രം"

# 3-ാം ഓർമ്മ

ജൂലൈ 12

## LL H.H. Baselios Marthoma Paulose II



# ചരമ രജതജൂബിലി

ജൂലൈ 23

## LL H.G. Geevarghese Mar Dioscoros



" This is the lord's doing,
it is marvelous in our eyes "
(Psalms 118:23)

# Holy Matrimony



## Besty Susan Koshy & Abraham C George

**Mr. Koshy Kunju K. P. &**
**Mrs. Susamma Koshy K. P.**
Pallatha Puthen Purayil
Puliyoor, Chengannur

**Mr. Cheriyan George &**
**Mrs. Lizzy George**
Chakkalethu Pallathu
Perissery, Chengannur

Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Mathew Varghese Cor - Episcopa | Printed at Tara Offset, Chengannur. 9947555615